# തിരുമാന്ധാംകുന്നു
# വൈശിഷ്ട്യം

---

മങ്കട കോവിലകത്ത് ഉദയവർമ്മനെന്ന
ചെറിയ കുഞ്ഞുണ്ണി തമ്പുരാനാൽ
അച്ചടിപ്പിക്കപ്പെട്ടത്

---



---

**The Mangalodayam Co. Ltd.**
K. PRESS, TRICHUR

---

1088

Price 2½ As. [വില 2 ണ. 6 പൈ.

# തിരുമാന്ധാംകുന്നു വൈശിഷ്ട്യം

---

മങ്കട കോവിലകത്ത് ഉദയവർമ്മനെന്ന
ചെറിയ കുഞ്ഞുണ്ണി തമ്പുരാനാൽ
അച്ചടിപ്പിക്കപ്പെട്ടതു്.



---



---

**The Mangalodayam Co. Ltd.**
K. K. PRESS, TRICHUR.

---

1088

Price 2½ As.] [വില 2 ണ. 6 പൈ.

ശ്രീമാന്ധാതൃശൈലേശ്വരി സഹായം.

# മുഖവുര.

കേരളത്തിലെ മഹാക്ഷേത്രങ്ങളിൽ ഒന്നും, ഏതൊരു അവസ്ഥകൊണ്ടു നോക്കുന്നതായാലും അവകളിൽ ഉത്തമസ്ഥാനത്തിന്നു യോഗ്യതയുള്ളതും, വള്ളുവനാട്ടിൽ "കുടിൽതൊട്ടു കൊട്ടാരംവരെ" ഒരുപോലെ സേവിച്ചുവരുന്നതും, കാലനിൎണ്ണയത്തെപ്പററി (ഇതിനെ പരക്കേ ജനങ്ങൾ അറിഞ്ഞുപോന്നത് കേരളത്തെ സമുദ്രത്തിൽനിന്നു വീണ്ടെടുത്തതിന്നു മുമ്പോ അതോ കേരളോല്പത്തിയോടുകൂടിയോ എന്നാണ്) ഇന്നും തൎക്കത്തിൽ ഇരിക്കുന്നതും, (ഇതു രണ്ടുമല്ലാതെ കേരളം സമുദ്രത്തിൽ ആണ്ടുപോയ കൂട്ടത്തിൽ വെള്ളം അതിക്രമിച്ചു മുക്കാത്ത പുണ്യക്ഷേത്രങ്ങളിൽ ഒന്നാണ് ഇത് എന്നും വാദപ്രതിവാദങ്ങളെ ചെയ്തുപോരുന്നതും ഉണ്ട്) നാട്ടുപരദേവതയുടെ—വിശിഷ്യ എന്റെ കുലപരദേവതയും വെള്ളാട്ടര രാജസ്വരൂപത്തിന്റെ സകല കീൎത്തിക്കും ഐശ്വൎയ്യത്തിന്നും കാരണഭൂതയും, കേരളനിയന്താക്കന്മാരായ രാജാക്കന്മാരിൽ ആ സ്വരൂപത്തിന്നു ഒരു മുഖ്യസ്ഥാനം ഉണ്ടാക്കിക്കൊടുത്തവളും ആയ ആ ലോകമാതാവിന്റെ—ഇരിപ്പിടവും, കോട്ടയത്തരാജാവിന്റെ കവിതയിൽ പറഞ്ഞ മാതിരി "ശ്രീമദ്വള്ളുവരാഷ്ട്രപുഷ്ടികരണസ്വ

ക്കുണ്ഡലീല"യോടുകൂടിയ ആയ മഹാമായയുടെ തേജസ്സ് വിളങ്ങി പ്രത്യക്ഷമായി കണ്ടുവരുന്ന കേരളത്തിന്റെ മദ്ധ്യഭൂമിയിൽ കിടക്കുന്നതുമായ അങ്ങാടിപ്പുറത്ത് തിരുമാന്ധാംകുന്ദക്ഷേത്രത്തിന്റെ സ്ഥലപുരാണം ഏതവിധമെങ്കിലും സമ്പാദിച്ച് പൊതുജനങ്ങളുടെ അറിവിന്നും ഭക്തിവിശ്വാസവർദ്ധനക്കും ഹേതുവാക്കിത്തീർപ്പാൻ അച്ചടിപ്പിച്ച പ്രസിദ്ധമാക്കിത്തീർക്കേണമെന്ന ഉദ്ദേശത്തോടുകൂടി അനവധി ചിതൽപുരകളിലും മററും തിരയ്പ്പിച്ചും വേറെ വിധത്തിൽ അന്വേഷിച്ചും ഭഗ്നാശനായിരിക്കുന്ന അവസരത്തിലാണ് കുന്നാലക്കോട്ടൻ ഹാം സ്കൂൾ എന്ന പ്രസിദ്ധമേറിയ മങ്കടസ്കൂളിലെ ഹെഡ്മാസ്റ്ററോടും മററും കൂടി ഈ കഴിഞ്ഞ തുലാമാസം 1-ാംനു മേപ്പടി പുണ്യക്ഷേത്രദർശനം പതിവുപോലെ ചെയ്തത്. അവിടെ വെച്ച് മേപ്പടി ആഗ്രഹം പറഞ്ഞ ഉടനെ വയോവൃദ്ധന്മാരാൽ എനിക്ക് ഉപദേശിച്ചു കിട്ടിയ സ്ഥലപുരാണകഥയെ എന്നോട് ചോദിച്ചു അദ്ദേഹം മനസ്സിലാക്കുകയും ഒരു "ശതകം" ഉണ്ടാക്കിത്തരാമെന്നു ഏല്ക്കുകയും ചെയ്തു. അന്നു ഞാൻ അതിനെ അച്ചടിപ്പിക്കാമെന്നു ഏററതിനനുസരിച്ചാണ് ഇങ്ങിനെ ഒരു ചെറുപുസ്തകം ഭഗവതിയുടെ കാരുണ്യത്താൽ മാന്യന്മാരുടെ മുമ്പാകെ ഹാജരാകുവാൻ സംഗതിവന്നിട്ടുള്ളതെന്നു ആദ്യമായി അറിവാക്കട്ടെ.

എന്നാൽ ആ സമയത്ത് ഇതിന്നു ഒരു മുഖവുര വേണ്ടിവരുമെന്നോ ആ ഒരു വലിയ ചുമതല മിസ്റ്റർ ചാത്തർ നായർ എന്നിൽ വെക്കുമെന്നോ ലവലേശം വിചാരമുണ്ടായിരുന്നില്ല. എനിക്ക് ഇത്ര പ്രിയമേറിയ ഒരു പുസ്തകത്തിന്ന് മുഖവുര എഴുതുവാനുള്ള ഒരു ഭാഗ്യം ഗ്രന്ഥകർത്താവ്

ഉണ്ടാക്കിത്തന്നതിനെ ഞാൻ വില വെക്കാഞ്ഞിട്ടോ എൻെറ പ്രിയമേറിയ 'അമ്മയുടെ വൈശിഷ്ട്യത്തെ' പ്രതിപാദിക്കുന്ന ഈ ഉത്തമപുരാണഗ്രന്ഥത്തിന്നു ഒരു അവതാരിക എഴുതുവാൻ എനിക്ക് മനസ്സിന് അണുമാത്രം മടുപ്പുണ്ടായിട്ടോ അല്ല ഞാൻ, വിചാരമുണ്ടായിരുന്നില്ലെന്നു പറഞ്ഞത്. ഒരു ബാലനായതുകൊണ്ടും ഒരു പുസ്തകത്തിലെ മുഖവുര എഴുതുവാൻ വേണ്ട അനവധി യോഗ്യതകളിൽ ഏതിൻെറയെങ്കിലും ഒന്നിൻെറ ഒരു അറിവുംകൂടി ഇല്ലാത്തതുകൊണ്ടും ഇങ്ങനെ ഒരാൾ എഴുതിയ മുഖവുരകൊണ്ടു ഇത്ര മഹാത്മ്യമേറിയ ഒരു പുസ്തകത്തിന്ന് വല്ല ഉടവും തട്ടുമോ എന്ന ശങ്കകൊണ്ടും മാത്രമാണ് ഗ്രന്ഥകത്താവ് പറഞ്ഞ ഉടനെ ഞാൻ തുനിയാഞ്ഞത്. പക്ഷെ അദ്ദേഹം വീണ്ടും എന്നെ ഉത്സാഹിപ്പിക്കുന്നതുകൊണ്ടും യോഗ്യതകൾ ഒന്നും ഇല്ലെങ്കിലും ഈ പുസ്തകത്തിൻെറയും ഗ്രന്ഥകത്താവിൻെറയും നേരെയുള്ള ഒരു വാത്സല്യംകൊണ്ട് യോഗ്യത എന്നെപ്പോലെവേറെ ആർക്കും ഇല്ലെന്ന് എനിക്ക് ഒരു അഭിമാനം ഉള്ളതുകൊണ്ടും ഇതിന്നു കച്ച കെട്ടിയതിൽ എൻെറ പ്രിയമേറിയ വായനക്കാർ മാപ്പു തരുമെന്നു വിശ്വസിക്കുന്നു.

മുഖവുര എഴുതേണ്ടത് എന്താണെന്നു എനിക്ക് നിശ്ചയമില്ലെന്നുപറഞ്ഞുവല്ലോ. കവിതയെപ്പററി പറകയാണെങ്കിൽ അതിന്നഎനിക്ക് അധികാരമില്ല. ഉണ്ടെങ്കിൽതന്നെ വയ്യതാനും. പുസ്തകത്തിൻെറ ഉപയോഗത്തെപ്പററി പറകയാണെങ്കിൽ ഇതിൻെറ ആവശ്യം അറിയാത്തവർ ആരും ഉണ്ടാവില്ല. അതുകൊണ്ടു ആകപ്പാടെ ആലോചിച്ചതിൽ എൻെറ മുഖവുരയുംകൂടി മാന്ധാതൃശൈലേശ്വരിയുടെ

വൈശിഷ്ട്യത്തെ പ്രതിപാദിക്കുന്ന ഇവിടത്തെ സ്ഥലപുരാണമാകട്ടെ എന്നുവെച്ച് അതിനെ താഴെ ചേർക്കുന്നു. ശതകത്തിൽ പറഞ്ഞതുതന്നെയാണ് ഇവിടെയും പ്രതിപാദിക്കുന്നത്. കവിതയിലെ കഥ മനസ്സിലാക്കാൻ ഇത് ഒരു എളുപ്പം കൊടുക്കുമെന്നും കവിതകൊണ്ടു മനസ്സിലാക്കാൻ കഴിയാത്തവർക്കു ഇതുവായിച്ചാൽ സ്ഥലപുരാണം ഏതാണ്ടു മനസ്സിലാകുമെന്നും വെച്ചാണ് മുഖവുര അല്പം ദീർഘിപ്പിക്കുന്നത്.

പരശുരാമനാകട്ടെ സമുദ്രത്തിൽ അനവധികാലമായി ആണ്ടുകിടന്നിരുന്ന കേരളത്തെ വീണ്ടെടുത്തു, ഭൂമിയെ ഉറപ്പിച്ചു നല്ല ഫലവത്തുള്ളതാക്കിതീർപ്പാൻ കഴിയുന്നപോലെ പലവിധ യത്നങ്ങൾ ചെയ്തു നൂറെട്ടു ദുർഗ്ഗാലയങ്ങളും മററും സ്ഥാപിച്ചതിന്നു ശേഷവും കാര്യം സാധിക്കാതെ ഒരു നാൾ കൈലാസത്തിൽ ചെന്നു പരമശിവനോടു തന്റെ സങ്കടം ഉണർത്തിക്കയും ഭഗവാന്റെ അനുകൂലമറുവടിയാൽ സന്തോഷിച്ചു തിരിച്ചുപോരികയും ചെയ്തു. കൃതയുഗാലങ്കാരഭൂതനായ മാന്ധാതാവ് മഹർഷി അനവധി കാലമായി ശിവനെക്കുറിച്ചു കഠിനതപസ്സു ചെയ്തിരുന്നതിന്റെ ഫലദാനത്തിന്നായും പരശുരാമ സങ്കടനിവൃത്തിക്കായും കേരളഭൂമിരക്ഷാർത്ഥമായും സാക്ഷാൽ ഭഗവാൻ കരുണാനിധിയാകട്ടെ മാന്ധാതാവിന്നു ഉടനെ വേണ്ടുന്ന വരത്തെ കൊടുപ്പാൻ പ്രത്യക്ഷനായി. മാന്ധാതാവ് ജന്മസാഫല്യം വന്നതായി കരുതി ശിവനോടു തനിക്കു ഭഗവൽദർശനം ഒന്നുതന്നെയായിരുന്നു ഉദ്ദേശം എന്നും ഭഗവാനെ സദാ തനിക്കു കണ്ടു പൂജാദികൾ ചെയ്വാൻ അവിടു

ത്തെ വിശിഷ്ടപ്രതിമമാത്രമേ ആവശ്യമുള്ളു എന്നും പറയുകയും ശിവൻ തനിക്കും പാൎവ്വതിക്കും ഏററവും പ്രിയമുള്ളതും കൈലാസത്തിൽ ഉള്ളതിൽവെച്ചു ശ്രേഷ്ഠമായതും ആയ ഒരു ശിവലിംഗം ദാനംചെയ്ത് അന്തൎദ്ധാനം ചെയ്കയും ചെയ്തു. ഈ ശിവലിംഗമാകട്ടേ ശിവന്റെ ആജ്ഞക്കും പരശുരാമന്റെ അപേക്ഷക്കും അനുസരിച്ച് മഹൎഷി കേരളമദ്ധ്യമാകുന്ന ഇപ്പൊഴത്തെ തിരുമാന്ധാംകുന്ന് എന്ന പുണ്യഭൂമിയിൽ ശ്രീമൂലസ്ഥാനത്തു പ്രതിഷ്ഠചെയ്ത് സന്തുഷ്ടനായി പൂജാവിധികൾ ചെയ്തു പോരികയും ഉടനെ കേരളഭൂമി ഉറച്ചു ഫലവത്തുള്ളതായി തീരുകയും ചെയ്തു.

പാൎവ്വതി അറിയാതെയാണ് പരമശിവൻ ഈ ശിവലിംഗം മാന്ധാതാവിന്ന് ദാനംചെയ്തത്. പാൎവ്വതിയാകട്ടെ സ്നാനാനന്തരം പതിവുപോലെ അഭിഷേകനിവേദ്യാദിപൂജാവിധികൾക്കായി നോക്കിയപ്പോഴാണ്, തന്റെ പ്രിയമേറിയതും താൻ ഹിമവാൻ പുത്രിയായിജനിച്ച് ജടാവല്ക്കലധാരിയായി നിരാഹാരയായി പരമശിവൻ ഭൎത്താവാകേണമെന്ന ഉദ്ദേശത്തോടുകൂടി പൂജിച്ചു പോന്നിരുന്നതും വിവാഹത്തിന്നു ശേഷവും കൈലാസത്തിൽകൊണ്ടു വന്നു ദിവസേന ഭക്ഷണത്തിന്നു മുമ്പായി പൂജിച്ചു പോന്നിരുന്നതുമായിരുന്ന ഈ വിഗ്രഹത്തെ മാന്ധാതാവിന്ന് ഭഗവാൻ കൊടുത്ത വിവരം അറിഞ്ഞത്. പാൎവ്വതി ഉടനെ പരവശതയിൽപെട്ടു, ഭൎത്താവിൻസമീപത്തു ചെന്ന് തനിക്ക് ഇത്ര പ്രിയമേറിയ ശിവലിംഗം താനറിയാതെ കൊടുത്തതിൽ ശഠിച്ച് തനിക്കു വീണ്ടുകിട്ടുവാനായി വിണരകേണപേക്ഷിച്ചു. എന്നുതന്നെയല്ല ശിവനെ ശകാരിച്ചതായുംകൂടി റമ്മു

ടെ കവി ശതകത്തിൽ വിസ്തരിക്കുന്നുണ്ട്. പക്ഷേ അദ്ദേഹം അതിനെ മുഴുവൻ നിന്ദാസ്തുതിയായി പ്രയോഗിച്ചിട്ടുള്ളത് എത്രയോ ഉചിതമായിരിക്കുന്നു. ഭഗവാൻ തന്റെ ഭക്തന്നു കൊടുത്തതു തിരികെ ഒരു വിധവും വാങ്ങില്ലെന്നു തിച്ചു പറകയും കഴിയുമെങ്കിൽ പാർവ്വതിയോടു വീണ്ടെടുത്തുകൊള്ളുവാൻ സമ്മതംകൊടുക്കുകയും ചെയ്തു. ഉടനെ പാർവ്വതി ഭദ്രകാളിയേയും അനവധി ഭൂതഗണങ്ങളേയും ഭൂലോകത്തിലേയ്ക്കയച്ച് ഏതുവിധമെങ്കിലും തന്റെ ജീവാധാരമാകുന്ന പ്രതിമ കൊണ്ടുവരുവാൻ ഉള്ള കല്പന കൊടുത്തു. ഏതുവഴിയിൽ കൂടിയാണ് അവർ വന്നതു എന്നും താവളങ്ങൾ എവിടങ്ങളിലെല്ലാമായിരുന്നുവെന്നും കവി വിസ്തരിച്ചു പറയുന്നുണ്ട്. എന്നാൽ പറവാനസാദ്ധ്യം. ചുരുക്കി എഴുതുന്നതാണെങ്കിൽ ഭദ്രകാളിയും പടയും തിരുമാന്ധാംകുന്നത്ത് വന്നു പാർവ്വതിപരമേശ്വരന്മാർക്കു ഒരുപോലെ പ്രിയമുള്ളതായ ശിവലിംഗം കർമ്മഭൂമിയിൽ പ്രതിഷ്ഠ ചെയ്തതുകൊണ്ടും അതിൽനിന്നു ഉദിച്ചു പൊങ്ങുന്ന കാന്തിയുടെ ശക്തികൊണ്ടും ഭഗവാന്റെ ഹിതത്തിനു വിപരീതമായ ഒരു ക്രിയയിൽ ഏർപ്പെട്ടതുകൊണ്ടും, മലയിലേക്ക് കയറുവാൻ ഒരു വിധവും സാധിക്കാതെ യുദ്ധം തുടങ്ങി. ഇവിടെ പിന്നെ നടന്ന യുദ്ധം ബ്രഹ്മത്തിന്നും, മായക്കും, അധികം പ്രബലത എന്നു തീർച്ചപ്പെടുത്തുന്നതായി വിചാരിക്കാം. ഒടുവിൽ ശക്തിക്കുണ്ടായ ജയത്താൽ ബ്രഹ്മവും മായയും ഒന്നുതന്നെയാണ് വേറിട്ടല്ലെന്നു തീർച്ചപ്പെടുത്തിയതായി വിചാരിക്കാം. മലയുടെ മുകളിൽനിന്നു നിരായുധപാണികളായ ഋഷികുമാരന്മാർ ഭഗവാന്റെ കാ

ങ്ങൾകൊണ്ട് അവിടെ കണ്ട ആട്ടങ്ങൾ എന്ന ഒരു കായ അത്ഭുതത്തറിഞ്ഞ് ശക്തിയുടെ അവതാരമായ ഭദ്രകാളിയെ തന്നെ തല്ക്കാലം തോല്പിച്ചതായും അതിലെ ഓരോവിത്താ ഓരോ അസ്ത്രമായി അനവധി ഭൂതഗണങ്ങളെ നശിപ്പിച്ചതായും ഓരോ ആട്ടങ്ങളും ഓരോ "ബോംബ്"നേക്കാൾ അധികം നാശവും പേടിയും ശത്രുക്കൾക്കുണ്ടാക്കിത്തീർത്തതായും കാണുന്നുവെങ്കിലും ഭദ്രകാളിയുടെ ഒടുവിലത്തെ ജയം ശക്തിക്കു തന്നെയാണ് സർവ്വഥാ വിജയം എന്നും ശക്തിയുടെ സഹായം കൂടാതെ ദേവന്മാർക്കൂടെ യാതൊന്നും ചെയ്വാൻ സാധിക്കില്ലെന്നും നമ്മെ ബോദ്ധ്യപ്പെടുത്തുകയും ചെയ്യുന്നു. ഋഷികുമാരന്മാരെ തോല്പിച്ച ഭദ്രകാളി മലമുകളിലേക്കു കയറുകയും മാന്ധാതാവ് കണ്ണടച്ചു പൂണ്ടടഞ്ഞുപിടിച്ചിരുന്ന വിശിഷ്ട ശിവലിംഗം ബലാൽകാരേണ പറിച്ചെടുപ്പാൻ ശ്രീമൂലസ്ഥാനത്തു കടന്നു തൃക്കൈനീട്ടിയ ഉടനെ ശിവലിംഗം തനിയെ നേർപകുതിയായ് പിളൎന്നു കിഴക്കോട്ടുനോക്കി നിന്നിരുന്ന ഭദ്രകാളിക്ക് അഭിമുഖമായി ഒരു വലിയ തേജസ്സ് പൊട്ടിപ്പൊങ്ങുകയും ക്രമേണ അതു ലയിച്ച് അതിൽനിന്നു സാക്ഷാൽ പാർവ്വതിയെ പരമശിവനോടു കൂടി പ്രത്യക്ഷമായി കാണുകയും ചെയ്തു.

മേല്പടി ശിവലിംഗം അന്നു പിളൎന്ന സ്ഥിതി ഇപ്പോഴും അതേനിലയിൽ തന്നെ കാണുന്നുണ്ട്. ഭദ്രകാളിക്കഭിമുഖമായ പാർവ്വതിയുടെ രൂപം പടിഞ്ഞാട്ടുതിരിഞ്ഞു കാണുകയാൽ കിഴക്കോട്ടുള്ള നടക്കു പുറമെ ഇപ്പോൾ പടിഞ്ഞാട്ടും നട ഉള്ളതാകുന്നു. എന്നാൽ ഈ വിശിഷ്ടനട വള്ളുവനാട്ടുകരെ രാജസ്വരൂപത്തിൽനിന്ന് ദർശനത്തിന്നായി ആ

ക്കടെ എങ്കിലും ആഗമനം ഉണ്ടാവുമ്പോൾ തുറക്കുന്നതല്ലാതെ മററുള്ള സമയങ്ങളിലെല്ലാം അടച്ചിരിക്കുന്നതുമാകുന്നു.

പാർവ്വതി ഭദ്രകാളിയുടേയും മാന്ധാതാവിൻെറയും നേരെ സന്തോഷിച്ചു. പാർവ്വതിക്ക് ഇത്ര ഇഷ്ടമുള്ള വിഗ്രഹം വിട്ടുപിരിയുവാൻ കഴിയാത്തതുകൊണ്ടും ഭക്തൻെറ കയ്യിൽനിന്നു തൻെറ ഭർത്താവിന്നു വിപരീതമായി ഇതിനെ കൊണ്ടുപോകുവാൻ സാധിക്കാത്തതുകൊണ്ടും ഈ വിഗ്രഹത്തിൽ താനും ലയിക്കുകയാണ് ഉണ്ടായത്. ബ്രഹ്മവും മായയും ഒന്നായിയോജിച്ചാണെന്നും വേറിട്ടല്ലെന്നും ഇതു തെളിവാക്കുന്നില്ലേ.

ഭദ്രകാളിയെ തൻെറ സമീപത്തിൽ പ്രതിഷ്ഠിപ്പാനും ഉത്സവം അലങ്കാരം മുതലായതുകൾ അവിടെ ചെയ്യാനും പാർവ്വതി ആജ്ഞാപിച്ച പ്രകാരം മാന്ധാതാവ് വടക്കോട്ടു തിരിച്ച് ശ്രീമൂലസ്ഥാനത്തുനിന്ന് അല്പം വടക്കുകിഴക്കായി ഒന്നിച്ചുണ്ടായിരുന്ന സപ്തമാതൃക്കളോടുകൂടി പ്രതിഷ്ഠിക്കുകയും ചെയ്തു. ഇതാണ് ഇപ്പോഴത്തെ മാതൃശാല. പാർവ്വതിയുടെ മടിയിൽ കണ്ടതായ ബാലഗണപതിയെ ശ്രീമൂലസ്ഥാനത്തോടു തൊട്ടു കിടക്കുന്നതായ കുക്ഷിപാറ എന്ന പാറമേലും പ്രതിഷ്ഠിച്ചു.

ഈ ഇതിഹാസത്തെ തെളിയിപ്പാനായി, ഇന്നും ഇവിടെ നടന്നുപോരുന്നതും 'സർവ്വാണ്ടുതേറും' ഒരുപോലെ തുലാസംക്രമം കഴിഞ്ഞ രാവിലേയും (അതായതു തുലാമാസം 1-ാംനു- രാവിലെ) തുലാത്തിലെ കറുത്ത വാവിൻ ദിവസം രാവിലേയും ഘോഷമായികൊണ്ടാടുന്ന ആട്ടങ്ങ എറ് എന്ന

ഒരു ഉത്സവം, നല്ല ഒരു ലക്ഷ്യമാണ്. വേറെ ഒരു ദിക്കിലും ഇങ്ങിനെ ആട്ടങ്ങ ഏറ് എന്ന ഒരു ഉത്സവം നടപ്പുള്ളതായി കേട്ടറിവില്ല. ഇത് അന്നത്തെ ഭദ്രകാളിയും ഋഷികുമാരന്മാരുമായി ഉണ്ടായ പടയുടെ ഒരു ഓർമ്മക്കായി നടത്തപ്പെടുന്നതാകുന്നു. അന്നെത്തെ യുദ്ധം തുലാസംക്രമം ദിവസം തുടങ്ങി കറുത്ത വാവുവരെ ഒരുപോലെ നിന്നതായും അതുകൊണ്ട് ഇപ്പോൾ ഈ രണ്ടു ദിവസങ്ങളിലും (തുടങ്ങിയ ദിവസവും അവസാനിച്ച ദിവസവും) അതുപോലെ ഒരു പടനടത്തുന്നതായും ആണ് ഇതിന്റെ ആഗമം. പക്ഷേ ഇപ്പോൾ രണ്ടു കക്ഷികളും മനുഷ്യരും ഇരുകക്ഷികളുടേയും ആയുധം ആട്ടങ്ങ മാത്രവും ആകുന്നു. ഈ രണ്ടു ദിവസങ്ങളിലും അനവധി ആട്ടങ്ങ അറുത്ത് തിരുമാന്ധാംകുന്നത്ത് രാവിലത്തെ ഉഷപ്പൂജയോടുകൂടി ബഹുജനങ്ങൾ വന്നുചേർന്നു രണ്ടുകക്ഷികളായി പിരിഞ്ഞ് മലയുടെ മുകളിലും ചുവട്ടിലുമായി നിന്നു ആട്ടങ്ങകൊണ്ടു അങ്ങോട്ടുമിങ്ങോട്ടും ഏറിയുകയും ആവഴിയായി സ്നാനാനന്തരം മുകളിലേക്ക കയറുന്ന ഇതരന്മാരുടെ നേരേക്കൂടി പ്രയോഗിക്കുകയും ചെയ്യുന്നു. എത്ര തന്നെ യോഗ്യനായാലും ഈ സമയത്ത് വടക്കേ നടകയറി പോവുന്നതായാൽ ആട്ടങ്ങ ഏറു കൊള്ളാതെ ഇരിക്കുന്നതല്ല. ഇതു സംബന്ധമായി ഉണ്ടായ അനവധി കഥകളും പല കേസ്സുകളും ഇവിടെ എഴുതാൻ തുടങ്ങുന്നതായാൽ മുഖവുര ഏറിയും ദീർഘിക്കുമോ എന്നും വായനക്കാർക്ക രുചിക്കുമോ എന്നും ശങ്കിച്ചു എഴുതാത്തതാണ്. ഇവരുടെ ഈ ഏറ് മാതൃശാലയിലെ ബിംബത്തിന്മേൽതന്നെ വന്നുവീഴുന്നതാണ്. ഭഗവതിക്ക് ഇതുവ

ളരെ പ്രീതിയായിട്ടുള്ളതുമാണ്. പണ്ടു തന്നേയും സൈന്യങ്ങളേയും നശിപ്പിക്കുവാനായി ശത്രുക്കൾ പ്രയോഗിച്ചതായ ആട്ടം എന്ന അസ്ത്രം ഇപ്പോൾ തനിക്കു വളരെ സന്തോഷമായി പരിണമിച്ചിരിക്കുന്നു. തങ്ങളെ എറിഞ്ഞതിന്നു വല്ലവരും ചൊറിഞ്ഞു പറയുന്നുണ്ടെങ്കിലും പകരം ചോദിക്കുന്നത് ഭഗവതിക്കു കോപത്തിന്നു ഹേതുവാകയാൽ അങ്ങിനെയാരും ചെയ്യുന്നില്ല. നമ്മുടെ കവിക്കുതന്നെ ഇക്കൊല്ലം രണ്ടുമൂന്നുഏറുകൊണ്ടതു അദ്ദേഹത്തിന്റെ ശതകത്തിൽ പ്രസ്ഥാപിക്കാത്തതു ലജ്ജകൊണ്ടായിരിക്കാം. പന്തിരടിപൂജ 9 മണിക്കു കഴിഞ്ഞതിന്നുശേഷം ഈ ആട്ടങ്ങ ഏറു അവസാനിക്കുന്നതും പൂജ തുറന്നതിന്നുശേഷം എറിഞ്ഞാൽ ശേഷം ചോദിക്കാവുന്നതുമാണ്.

## കലികാലവും മാന്ധാതാവിന്റെ വിയോഗവും

മാന്ധാതാവ് അനവധി കാലം തിരുമാന്ധാംകുന്നത്തിരുന്ന് സേവിച്ചതിന്നു ശേഷം തനിക്കു മുക്തി അടയേണ്ടുന്ന കാലം അടുത്തതിനാൽ ഈ ക്ഷേത്രത്തെ വല്ല വിശിഷ്ടന്മാരിലും ഭരമേല്പിപ്പാൻ ഉറച്ച് കാത്തുംകൊണ്ടിരിക്കുന്ന അവസരത്തിൽ ഒരുനാൾ മണിയുടെ നാദം കേട്ട് ആ മലയിൽകൂടി പോവുന്ന രണ്ടു ബ്രാഹ്മണോത്തമന്മാർ മാന്ധാതാവിന്റെ മുമ്പിൽ എത്തി നമസ്കാരത്തെ ചെയ്തു. മഹർഷി അതിസന്തുഷ്ടനായി ഇവരോടു സവ്വവൃത്താന്തവും പറഞ്ഞ് ഇവരിൽ തന്റെ വിഗ്രഹത്തേയും മററും ഭരമേല്പിച്ച് അവിടുത്തെ പൂജാവിധിയേയും മററും പ്രതിപാദിക്കുന്ന ഒരു ഗ്രന്ഥം ഇവക്കു കൊടുത്ത് ശ്രീമൂലസ്ഥാ

നത്തിന്നു അല്പം വടക്കുപടിഞ്ഞാട്ടായി മാറി താൻ യോഗാഗ്നിയിൽ ദഹിക്കുകയും ചെയ്തു. ശ്രീമൂലസ്ഥാനത്തോടു തൊട്ടുകിടക്കുന്ന ഈ കുക്ഷിപാറ എന്ന കാട് ഇപ്പോഴും വളൎന്നുപോരുന്നു. മാന്ധാതാവ് ദഹിച്ച ഈ കാട്ടിൽ ആരും ഇപ്പോൾ പ്രവേശിക്കുകയോ അതിൽ വളരുന്ന വള്ളി മുതലായവ വെട്ടുകയോ ചെയ്യുന്നില്ല. ഈ ഗ്രന്ഥം തന്ത്രിയുടെ ഇല്ലം വെന്ത കൂട്ടത്തിൽ ദഹിച്ചുപോയ വൎത്തമാനം വ്യസനത്തോടെ അറിവാകുന്നു. ഗ്രന്ഥം കിട്ടിയ ദിവസത്തെ കലിസംഖ്യ "ചെമ്പകദേശേരമ്യ" എന്നാകുന്നു. 1088 കന്നി 1-ാംനു-ക്കു അതുപ്രകാരം ചെന്ന കൊല്ലം 1557 മാസം 10 ദിവസം 14 അതുകൊണ്ടു ഈ ക്ഷേത്രം നാലാംനൂറ്റാണ്ടിന്നു മുമ്പു തന്നെ ഉണ്ടെന്നും ചേരമാൻപെരുമാക്കൻമാരുടെ വാഴ്ചക്കു ഏകദേശം 12 കൊല്ലം മുമ്പു നമ്പൂതിരിമാൎക്കു ഈ ക്ഷേത്രം കിട്ടി എന്നും തെളിയുന്നു.

ഈ രണ്ടു നമ്പൂതിരിമാരാകട്ടെ അത്യാശ്ചൎയ്യംകൊണ്ടും ദൃഢഭക്തികൊണ്ടും അല്പനേരം അവിടെ തന്നെനിന്നതിന്നുശേഷം ഒരാൾ വിഗ്രഹത്തിന്നു ചുററുമുള്ള കാടുകളെ വെട്ടുകയും മറെറ നമ്പൂതിരി അവിടെ ഒരു പന്തലിടുകയും ചെയ്തു. കാടു വെട്ടിയ നമ്പൂതിരിയെ "കാട്ടിലാമുററ"മെന്നും (കാടു ഇല്ലാതെ മുററമാക്കി) പന്തലിട്ട നമ്പൂതിരിയെ "പന്തലക്കോട്"എന്നും ഇപ്പോൾ ഇല്ലപ്പേർ പറഞ്ഞുവരുന്നു. ഈ രണ്ടില്ലക്കാർ തന്നെയാണ് ഇപ്പോഴും ഇവിടുത്തെ തന്ത്രികൾ.

ഇങ്ങിനെയാണ് ഈ ദിവ്യക്ഷേത്രം മഹൎഷിയുടെ ക

ജ്ജിൽ നിന്നു മനുഷ്യൎക്കു ലഭിച്ചത്. ഇവിടെ വെച്ചാണ് നമ്മുടെ കവി ശതകം തൽക്കാലം അവസാനിപ്പിച്ചത് എങ്കിലും ഇവിടുന്നങ്ങോട്ടും അദ്ദേഹം ഉടനെ മുഴമിക്കാൻ ഭാവമുണ്ടെന്നറിയുന്നതിൽ സന്തോഷിക്കുന്നു.

തിരുനാന്ധാംകുന്ന് പണ്ട് ഊക്കൻമലയായിരുന്നു എന്നത് ഇപ്പോഴും ചുററുമുള്ള കാടുകൾ നോക്കിയാലും ഇതിന്റെ ഉയരം നോക്കിയാലും അറിവാകുന്നു. ആനക്കാട് എന്നാണ് ഇതിന്റെ ചുററുമുള്ള കാടുകൾക്കു പേര് പറയുന്നത്. ഇവിടുത്തുകാർ ഇപ്പോഴും "മലൊലക്കു" പോവുകയാണ് എന്നും മററും പറയുന്നതുകൊണ്ടു മലമുകളിലേക്കു എന്നത് ലോഭിച്ച് പറയുന്നതായി കരുതാം. ഈ ക്ഷേത്രത്തിലേക്കു അനവധി ഭൂസ്വത്തുക്കളും സ്വൎണ്ണഗോളകകളും മററും ഉണ്ട്. നിത്യാടിയന്തരം വെടിപ്പായി നടന്നുപോരുന്നുണ്ട്. ഒരു ക്ഷേത്രത്തിലും ഇല്ലാത്തതായ "തിരിഞ്ഞപന്തീരടി" എന്ന ഒരു പൂജ പകൽ നാലുമണിക്കു ദിവസേന ഇവിടെ കഴിച്ചുപോരുന്നു. ഈ ഒരു വിശേഷപൂജ ഉണ്ടാവാൻ കാരണം പണ്ട് ഒരു സാമൂതിരി ഇവിടെക്കു പാട്ട് നിശ്ചയിച്ച് പരീക്ഷിപ്പാൻ ഉറച്ചതിനാൽ ആ ദിവസത്തെ അത്താഴപൂജ തിരിഞ്ഞ പന്തീരടിക്കു കഴിപ്പാൻ നിയോഗമുണ്ടായ പ്രകാരം കഴിച്ചതും പിന്നീടു സാമൂതിരിയുടെ വക പിഴയായി ഇപ്പോഴും നടത്തിവരുന്നതുമാകുന്നു. എന്നാൽ ഇപ്പോഴും ഈ പൂജക്കു രാവിലെ മൂന്നു പൂജകളും പുറമെ രാത്രി മുറക്ക് ദീപാരാധന അത്താഴപൂജ മുതലായതും കഴിച്ചുവരുന്നുണ്ട്. ഈ ഭഗവതിയെ തിരുവനന്തപുരത്ത് ക്ഷേത്രമഠത്തിലും കൊ

ച്ചിയിൽ രാജാവിൻെറ തേവാരത്തോടുകൂടിയും എഴുനെള്ളിച്ചുവെ ണ്ട തൈക്കെ മലയാളത്തിൽ മിക്ക വലിയ താവാട്ടുകാരും കൂടി വെച്ച് അവസരാനുസരണം സേവിച്ചുപോരുന്നു. കോഴിക്കോട്ടു തിരുവളയനാട്ടുകാവ് നിമ്മിച്ചിട്ടുള്ളത് ഒരു സാമൂതിരി പ്രത്യേകകാരണത്തിന്മേൽ പണ്ട് ഇവിടെ വ ന്നു സേവിച്ച് ഭഗവതിയുടെ ഒരു തിരുവള കിട്ടിയതിനെ കൊണ്ടുപോയി അവിടെ പ്രതിഷ്ഠിച്ചതാണ്. ഈ ഭഗ വതിക്കു ഏററവും പ്രിയമേറിയ വഴിവാടുകളിൽ മുഖ്യമായ പാട്ടു താലപ്പൊലി കേരളത്തിൽ മിക്ക സ്ഥലങ്ങളിലും ഉ ണ്ട്. ആകപ്പാടെ മാന്ധാതൃശൈലേശ്വരിയുടെ വൈശി ഷ്ട്യം എഴുതുവാൻ അസാദ്ധ്യം. ഇത്രയും ജനങ്ങൾ വിശ്വ സിച്ചുപോരുന്ന തിരുമാന്ധാംകുന്ന് ഭഗവതിയുടെ ഉല്പ ത്തിയും സ്ഥലപുരാണവും ഇതുവരെ പ്രസിദ്ധപ്പെടുത്തു വാൻ ആരും തുനിയാത്തതിൻെറ ന്യൂനത ഈ ശതകം അല്പമെങ്കിലും ഇല്ലാതാക്കുന്നതായാലും ഇതിനെ പരക്കെ ജനങ്ങൾ വായിച്ച് ഭഗവതിയിൽ ദൃഢമായ ഭക്തിവി ശ്വാസവദ്ധനക്കു ഹേതുവായി തീരുന്നതായാലും ഞങ്ങൾ കൃതാത്ഥന്മാരായി. ഈ ഭഗവതിയെ പററി എല്ലാവരും ഇവിടെ പാരായണം ചെയ്തുപോരുന്നതും ആരാൽ ഉണ്ടാ ക്കപ്പെട്ടതാണെന്നു അറിവില്ലാത്തതുമായ ചില കീത്തന ങ്ങൾ കൂടി ഇതിൻെറ അവസാനത്തിൽ ചേക്കുന്നുണ്ട്. കൂ ട്ടിൽ കുഞ്ഞൻമേനവനാൽ ഉണ്ടാക്കപ്പെട്ട അകാരാദിശ്ലോ കങ്ങളും ശിലാവതിരീതിയിലും മററു സംഗീതരീതിയിലും ചൊല്ലാവുന്ന അകാരാദി പദ്യങ്ങളും ഒരു പാട്ടും ഇതോടു കൂടി ചേത്തിട്ടുണ്ട്. മാന്ധാതൃശൈലേശ്വരിയെ പററി സം

സ്കൃതത്തിലുള്ള അനവധി ഒററശ്ലോകങ്ങളും മററും സംഭരിച്ചുവെച്ചിട്ടുള്ളതിനെ തൽക്കാലം ഇതിൽ ചേത്തിട്ടില്ലെങ്കിലും എൻെറ പ്രിയമേറിയ മാതുലൻ മങ്കട കോവിലകത്തു 1076-ൽ തീപ്പെട്ടുപോയ വിദ്വാൻ കുട്ടിത്തമ്പുരാൻ അവർകളാൽ രചിക്കപ്പെട്ടതും ഇയ്യിടെ ഗ്രന്ഥങ്ങൾ പരിശോധിച്ച കൂട്ടത്തിൽ കണ്ടുകിട്ടിയതും ആയ "ആപദുദ്ധാരണൈകവിംശതി" എന്ന പദ്യങ്ങൾ മാത്രം ഇതിൻെറ അവസാനത്തിൽ ചേത്തിരിക്കുന്നു. ശേഷമുള്ള ശ്ലോകങ്ങളും മററു തിരുമാന്ധാംകുന്നിനെ പററി അറിവുള്ളടത്തോളം കഥകളും പലരാലും ഉണ്ടാക്കപ്പെട്ട അനവധി കവിതകളും കൂടി വേറെ ഒരു പുസ്തകമായൊ ഇതിന്നു രണ്ടാംപതിപ്പ് വേണ്ടിവന്നാൽ അതിലൊ ചേത്തു അച്ചടിപ്പിക്കാമെന്നു വെച്ച് അതുകളെ തൽക്കാലം നിത്തിവെക്കുന്നു.

മാന്യവായനക്കാർക്ക് തിരുമാന്ധാംകുന്നിൻെറ സ്ഥലപുരാണമൊ വൈശിഷ്ട്യമൊ കഥകളൊ മററൊ പ്രതിപാദിക്കുന്ന ഗ്രന്ഥങ്ങളൊ വന്ദനശ്ലോകങ്ങൾ പാട്ടുകൾ മുതലായ കവിതകളൊ സമ്പാദിച്ച് എനിക്കയച്ചുതരുവാൻ സാധിക്കുന്നതായാൽ അവകളെ പ്രസിദ്ധപ്പെടുത്തുവാൻ ഞാൻ ഒരുക്കമുള്ളതും അതുകൊണ്ടു നിങ്ങൾക്കു ഭഗവതിയുടെ കാരുണ്യത്തിന്നും പൊതുജനങ്ങൾക്കു അറിവാക്കിയ കൃതജ്ഞതക്കും ഇടയായി തീരുന്നതുമാകയാൽ അതിന്നു എൻെറ പ്രത്യേക അപേക്ഷയുണ്ട്. മിസ്റ്റർ ചാത്തർ നായക്ക് ഞാനും എന്നുവേണ്ട വള്ളുവനാട്ടുകാർ അടച്ചും കേരളീയരായ മിക്ക ഹിന്തുക്കളും വളരെ കടപ്പെട്ടി

രിക്കുന്നു. ഈ പുസ്തകം ഇത്ര എളുപ്പത്തിൽ അച്ചടി തീൎപ്പിച്ചതിന്നും എന്റെ പ്രത്യേക സ്നേഹിതന്റെ നിലയിൽ ഇതിൽ കഴിയുന്ന ശ്രമങ്ങൾ ചെയ്തതിന്നും മംഗളോദയം കമ്പനി മാനേജർ സി. കുഞ്ഞിരാമൻമേനവൻ അവർകൾക്ക് എന്റെ പ്രത്യേക വന്ദനവുമുണ്ട്.

മാന്യവായനക്കാരെ ഞാൻ മുഖവുരയെ ദീൎഘിപ്പിച്ച് ഇതാ എങ്ങിനെയോ കൊണ്ടുപോയി അവസാനിപ്പിച്ചിരിക്കുന്നു. ഇതു സൂൎയ്യന്നു ദീപം കാണിക്കുന്ന കൂട്ടത്തിലാണ് മന്ന്യന്മാരുടെ മുമ്പാകെ വെക്കുന്നത് എങ്കിലും ഭക്തിയോടുകൂടിയാകയാൽ ദേവീഭക്തന്മാരായ നിങ്ങൾ എന്റെ നേരെ ക്ഷമിപ്പാനായും 'തിരുമാന്ധാംകുന്ന് വൈശിഷ്ട്യം' കേരളത്തിൽ വളരെ പ്രചാരത്തോടുകൂടി വരുവാനായും മാന്ധാതൃശൈലേശ്വരിയുടെ അനുഗ്രഹത്തിന്നു പ്രാൎത്ഥിച്ചുംകൊണ്ട് ഇതിനെ ഉപസംഹരിച്ചുകൊള്ളുന്നു.

എന്ന്

മങ്കട,<br>
30—12—12

വിധേയൻ<br>
എം. സി. ഉദയവൎമ്മരാജാ.

# തിരുമാന്ധാംകുന്നു വൈശിഷ്ട്യം.

---

1 കാറുംതോററനിറം,നിശാചരജാലം
കീറുന്നചക്രം,പൊതി-
ച്ചോറും,കോൽ,കുഴലും,രമാമരുവിടും
മാറുംധരിച്ചുള്ളവൻ
ചീറുംകാളിയതാഢനത്തിനുപടം
കേറുംകളിച്ചുണ്ടധ്വജം
കേറുംനാഥ!പുരാന്തകാ!ഭവകടൽ-
തോറുംവലജ്ഞാജ്ഞയം.

2 മാന്ധാതൃശൈലചരിതംപറവാനിദാനീം
വേധസ്സ്,വാക്പതിഗുരുത്തുണനിന്നിടേണം
ഭൂതാധിനാഥർഗണനായകപാദതാരാ-
ണാധാരമിന്നതിനുവേറൊരുമാർഗ്ഗമില്ല.

3 പേശീമാംദശമാസമത്രവയറിൽ
പ്പേറിനുപാറുന്നൊരാ
യേറുംവേദനഃയററുവാരിയതിയായ്-
നാറുംമലാദ്യങ്ങളും

ഏറുംകെത്തുകഷ്ടംസഹിച്ചശിശുനാൾ
തോറുംവളർത്തീടുവാ-
നേറുംകഷ്ടതയേററമാതൃപദതാർ
തോറാൻതൊഴുന്നേനഹം.

4 കാലമ്പോലെന്റെകുട്ടിച്ചപലതയഖിലം
കാലമേപോക്കിനന്നായ്-
ക്കോലാംകാലേവളർത്താൻപകലിരവൊരുപോൽ
വേലചെയ്തിങ്ങഹോമേ
മാലററുംവിദ്യനൽകാൻനലമൊടുചിലവും
വേലയുംചെയ്തതാതൻ
കാലാരിപ്പാദഭക്തൻമമവരജനകൻ
തൽപദംകുമ്പിടുന്നേൻ.

5 മൂന്നാളഹോഗിരിജപൂജിച്ചിടുന്നശിവ-
ലിംഗംഹരൻമുദിതനാ-
യൊന്നാന്തരംമഹർഷിമാന്ധാതൃനേകികട-
നത്തിയ്യിലാണ്ടുശിവയും
"ഇന്നായതിക്കഹര!ശംഭോ!കൊടുത്തശിവ
ലിംഗത്തെയിങ്ങുതിരിയെ-
ത്തന്നാലു,"മെന്നശിവസംസാരമാംവ്യസന
മാറാൻതരട്ടെസുശുഭം.

6 അമ്പേറുന്നൊരുകൃഷ്ണവർമ്മനൃവരൻതൽഭാ-
ഗിനേയോത്തമൻ
മാന്യൂവമ്പനതുല്യനാമുദയവ-
ർമ്മോർവ്വീശരുംകൂടിഞാൻ

അമ്പേകംകുലദൈവമായശിവയെ-
കൂപ്പീടുവാനായിര-
ത്തെണ്ണൂറ്റെട്ടതിലെത്തിമുത്തൊടുതുലാ-
മാസത്തിലൊന്നാംദിനേ.

7 കണ്ടാർവയംമലയിൽസർവ്വാണ്ടുതോറു
മിതികൊണ്ടാടിടുന്നദിവസേ
തണ്ടേറികൾപലരെ,മുണ്ടിറനായ്പ-
ലരെ,തൊണ്ടിപ്പഴാധരികളെ
ശങ്കവന്നിടുമൊരാട്ടങ്ങധാരി-
കളെ,മിണ്ടാതെതൊണ്ടെരിപതേ!
കണ്ടിലമേപടുതചൊൽവാനതൊക്ക-
യുമനന്തനുപോലുമെളുതോ!

8 ഏറുംകുതൂഹലമൊടാറിൽകുളിച്ചു
കരകേറീട്ടൊരാൽത്തറയിലാ-
യ്നീറുംധരിച്ചുതുളസീമാലപേറി
മതിഃപറീടെദാരപാദവും
ആരുന്നതാപമൊടുകേത്യാനിനച്ചു'
ഗ്ഗണമേറാൻകൊതിച്ചുമരുവു-
ന്നാറികൽനിന്നുഗിരിമൂർദ്ധാവിനൊപ്പ
മൃഷിതുല്യംനരേന്ദ്രതതികൾ.

9 ശൈലംപെരുത്തുയരമുണ്ടത്രനാലു
പുറവുംകേരചൂതപടവും
താലംതമാലപനസാശ്വത്ഥസാല
ഫലദാരുക്കളുംപരിമളം

കോലുന്നമുപ്പവനിനിർമിച്ചകംത്തു-
ള്ളടിതെച്ചീജമന്തിയിവയും
കാലമാനവിടെയെല്ലാമെപ്പൊഴും വ-
ളരുമങ്ങിവിധാധരയതിൽ.

10 പാമ്പാക്കിരിയൊടും ഹരികരിയൊടും
ശ്വാനൻവിലാളത്തൊടും
കമ്പംവിട്ടുകളിച്ചീടുന്നിതുരഗം
മൈലോടുകൂടിസ്സുഖം
ഇമ്പത്തോടുപശുവിൻകുട്ടികളൊടും
ശാർദ്ദൂലവിക്രീഡിതം
അമ്പാശ്ചര്യമതിന്നുജാതികലഹം
കാണുന്നതില്ലീഗിരൌ.

11 തെക്കുംവടക്കുമടിവാരംതുടങ്ങിമുടിയോ-
ളംമഹാമരതകം
തോല്ക്കുംവിധാവരകരിങ്കല്ലുകൊണ്ടുപടവു-
ണ്ടായവക്കിരുവശം
നില്ക്കുന്നവൃക്ഷതതികാണുന്നവർക്കുജനനം
ചാക്കുമുണ്ടിതിഭയം
ചേർക്കുന്നിളന്തളിരുകാട്ടിപ്പുഴത്തിലകംവി-
ഴ്ത്തിട്ടഹോസതതവും.

12 പണ്ടാവടക്കനടിവാരെനദീകളകളാ
ശബ്ദമോടുമൊഴുകി-
ക്കൊണ്ടിന്നുദേവിയുടെപാദത്തിലോളമതുകൊ-
ണ്ടുംനമിച്ചനിയതം

കണ്ടാർപെരുത്തു ജലജന്തുക്കൾശത്രുനിലവൃ-
ന്ദായിണങ്ങിയിനിമേൽ
വേണ്ടെന്നുവെച്ചുപാകമാന്ധാതൃശൈലനദിയിൽ
ക്കുളിപാർത്തുസതതം.

13 ഉണ്ടായിപോലിവിടെമാന്ധാതൃമാമുനികൾ-
ക്കണ്ടനെക്കരുതിയും
കൊണ്ടേറെനാളുരുതപംചെയ്തതിൻഫലമതാ-
യമ്മുനീന്ദ്രവരനും
തണ്ടാർശരാരിയുടെകാന്തക്കമാല്ക്കോടിയയു-
ദ്ധംഭവിച്ചിതതിനെ
രണ്ടായിരംനലിയനാവുള്ളനന്തനുമതാ-
വാർത്താതാണപറവാൻ.

14 ഏറുംകാലമതീവനിഷ്ഠകളൊടീ
യാറുകളിപർവ്വതേ
നീറുംതേച്ചുദശാദ്ധ്വഹ്നിനടുവിൽ
ക്കേറുന്നഭക്ത്യാപുരാ
നാറുംമൂത്രമലാസ്ഥിപിണ്ഡമതിലുൾ-
ള്ളുറുംമറന്നുഗ്രമായ്
നൂറാണ്ടാവിധിപോലെചെയ്തുതപമാ-
മാന്ധാതൃയോഗീശ്വരൻ.

15 ദേഹംമേരുസമംകുലുക്കരഹിതം
ബാഹ്യാമറന്നുത്തുലോം
മോഹംക്ഷുത്തൃഷയുംമറന്നുകരുതീ
നാഹംശരീരംയതീ

ദേഹംപുററുകൾകൊണ്ടുകേറിയുരഗം
ഗേഹംചമച്ചാനതിൽ
മോഹംകൊണ്ടതുശംഭുതാനറിയുമാ-
ബ്ഭാവംനേടിച്ചീലഹോ.

16 ദരിദ്രനാമാശിവനോവരത്തെ
യിരക്കുവാൻപോക്കുകൊടുക്കുവാൻവിഭു
വരത്തെവാങ്ങീട്ടിവനോടുപത്മാ
സുരൻപുരാചത്തിതുതൻെറകയ്യാൽ.

17 ചോറുംനാസ്തിയിരഹാനാംപുടവയേ
കീറക്കരിത്തോലുതാൻ
പേറുന്നാറതുതന്നെതൈലമതഹോ
നീറാഞ്ഞുവാകാപരം
നാറുന്നസ്ഥികൾമാലഹാരമതവ-
ന്നേറാൻകിഴക്കാളയാം
"പോറൻമാമുനിതൻെറസേവനഫലം"
കൂറീയിടുംനാട്ടുകാർ.

18 ഇത്ഥംദുർഭാഷണൌഘംപൃഥിവിയിൽമുഴവൻ
തിന്നിതത്തപ്പിലെത്തി
മുത്തൊടുംനാരദൻമാമുനിയവർതുളസീ
സ്രക്ധരൻകെട്ടുപോയീ
ചെന്നീനാകത്തിലെത്തീഹരവിധിസുരരാ-
ട്ടാദികൈലാസശൈലേ
വൃത്താന്തംചൊല്ലിശംഭോ!നരരിനിസുരരെ-
സ്സേവചെയ്യാൻമടിക്കും.

19 മാന്ധാതാവതിനിഷ്ഠയോടുമനിശം
സ്വാന്തേഭവാന്റെപദം
ചിന്തിച്ചെത്രദിനംനിതാന്തകഠിനം
വന്താപമേല്ക്കുന്നഹാ
എന്താണീവരമേകിടാത്തതവനാ
യേന്നുന്നുദ്ഭാഷണം
"എന്തിന്നന്തകവൈരിസേവയിനിമേ-
ലന്തംവരാനോ"യിതി.

20 ഇരക്കുന്നവർക്കൊട്ടുമേകാത്തവനും
ഇരപ്പുന്നുമെന്താണുഭോഭേദമുണ്ടോ.
കരംഭോന്നനൽകീട്ടതല്ലേഗ്രഹങ്ങൾ
വരന്മാരതായിബ്ഭുജിക്കുന്നുലോകേ.

21 എല്ലാമാശ്ശുഗിരിശൻ
ചൊല്ലിക്കേട്ടുപറഞ്ഞുവിബുധരോടു
അല്ലലുപോക്കിമുനിക്കായ്
നല്ലവരംഞാൻകൊടുക്കുവൻപോവിൻ.

22 അന്നാസ്സാന്ത്വനവാക്കുകേട്ടതിരിയെ-
പ്പോയീസുരൌഘംതദാ
വന്നാനാജമദഗ്നിസൂനുവളരും
ദുഃഖത്തൊടുംകൂപ്പിനാൻ
കുന്നിൻപുത്രി!മണാള!മന്മഥരിപോ!
കൈലാസവാസാ!സുരാ
നന്ദാബ്ധേ!ഭവനാശനേതിപലതും
സ്തോത്രങ്ങൾചെയ്തീടിനാൻ.

23 സന്താപമുണ്ടു ദശവക്ത്രഖലൻപുരൈവ
ചന്തത്തിൽനിന്മലയെടുത്തുകരത്തിലേന്തി
ചന്താടിയോരുസമയത്തുപദാംഗുലത്താൽ
അന്ധൻറെകൈകളുടെമേൽമലയൂന്നിയോനെ!

24 ഇക്കണ്ടലോകമഖിലംവിധിസൃഷ്ടിചെയ്വാൻ
മുക്കണ്ണ!നിൻകരുണയില്ലവനെങ്കിലാമൊ
മുക്കാലതുല്യമുഴതാംവ്യസനംഭുജിക്ക-
ന്നിക്കാലമിന്നഘമതിന്നുനിപോക്കിടേണം.

25 താതൻറെകല്പനയനാദരവിന്നുവയ്യാ-
ഞ്ഞാതങ്കമോടുജനനീവധമാചരിച്ചേൻ
മാതാവുചത്തമുതലുള്ളൊരുമാതൃഹത്യാ
ചേതംവരാൻവഴിയതത്രെധരാപ്രദാനം.

26 ഇന്നായതിന്നുകടൽതന്നൊടുവാങ്ങിഞാനീ
മന്നിന്നുഭൂസുരവരൎക്കുകൊടുത്തിടാൻഹാ!
തോന്നുന്നതില്ലതിനെഞാനിനിയെന്തുചെയ്യാ-
മിന്നെൻറകയ്യിലത്തുജംബുകനാമയെപ്പോൽ.

27 ഏററംകുലുക്കമതിനുണ്ടതുനിൎത്തുവാനാ-
യററംകവിഞ്ഞുപലതുംപണിചെയ്തുനോക്കി
മാററംവരാൻവഴിയതെന്തതിനുള്ളകമ്പം
കുററംകളഞ്ഞുഭഗവാനരുൾചെയ്തിടേണം.

28 ആട്ടേക്ഷമിക്കസുമതേ!തവദുഃഖമെല്ലാം
ഒട്ടേറെവേഗമൊടുതാപസ!പോക്കുവൻഞാൻ
കൂട്ടേണമെവഴിമമാൎത്തിയറാൻവിഭോഞാൻ
പോട്ടെന്നുചൊല്ലിജമദഗ്നിസുതൻഗമിച്ചു.

29 പോററീപുരാരിയവിടുന്നെഴുനീററുമോദാൽ
കൂററൻപുറത്തുകയറിത്വരിതംത്രിലോകം
പൊററുള്ളശംഭുമുനിതന്നരികത്തുചെന്നു
തെററന്നുകാട്ടിയതിവിസ്മയവിശ്വരൂപം.

30 ദാരിദ്ര്യപ്പുഴതന്നിൽവീണുകയറാൻ
വയ്യാഞ്ഞൊലിച്ചീടുമാ-
ന്നേരത്താറെറാലികൊണ്ടുവിട്ടകനക-
ക്കുന്നിന്നടീലെന്നപോൽ
പാരംശങ്കരപാദഭക്തിനദിയിൽ
പാഞ്ഞങ്ങുപോയ്മുക്തിയാ-
മ്മേരുത്താഴ്വരയിൽകരേറിയതിയാ
മാന്ധാതൃയോഗീശ്വരൻ.

31 ശൂലംമാൻമഴുവുംകടുന്തുടികപാ-
ലാലംകൃതംഗംഗയും
മാലാചാമ്പലുകുംഭിചർമ്മമുരഗം
ഹാലാഹലംനിത്യവും
മാലാറുംതിരുമേനിയൊത്തുവിലസു-
ന്നാവിശ്വരൂപത്തെയും
ചാലേകണ്ടുനമിച്ചുഗൽഗദവചാ-
സ്സാലെസ്തുതിച്ചാനിദം.

32 നമോസ്തുതേശങ്കര!സാംബ!ശംഭോ!
നമോസ്തുതേത്ര്യംബക!പാർവ്വതീശ!
നമോസ്തുതേശർവ്വ!ജഗന്നിവാസ!
നമോസ്തുതേദേവവിഭോനമസ്തേ!

33 കമ്മീനിയല്ലയാമ്പോൽമതിരവിഹുതഭുൿ
ദൃക്കളാൽമൂന്നുലോകം
നിൎമ്മിച്ചുംകാത്തഴിച്ചുംവിലസരിഷിഷയീ-
യല്ലയാംഭേഷ്യ,ഭാഷ്യ
നിന്മായാദേവികാൎത്ത്യായിനിതന്നുപകൃതി-
ഗംഗയഞ്ഞുത്തമാംഗം
ഉൾമോഹംചേൎത്തുവാങ്ങീയഖിലജനഗ്ഗുരോ!
വിഭ്രമാൎത്തീൎത്തുപാഹീ.

34 നിൎമ്മൎയ്യാദപ്രമത്തത്രിപുരരെഭഗവാ-
നുൎവ്വിരക്ഷിപ്പതിന്നു
വന്മന്നാഃത്തേരു, ചക്രം, മതിദിനപതികൾ,
നാലുവേദംഹയങ്ങൾ
ബ്രഹ്മാസൂതൻ,ശരംശ്രീഹരി,ഫണിയഞ്ഞാൺ
കുന്നുവില്ലുങ്ങുമായി-
ട്ടന്മൂലഘോരനാശം ചെയ്തൊരുപശുപതിമാം
മുക്തിദാതാവുപാഹീ.

35 ഇന്നുബഹുനാളകലെവാണവിരഹിത-
ന്നിന്ദുവദനാംസപദികണ്ടുതെളിയുമ്പോൾ
ഇന്ദുധരവക്ത്രമതുകണ്ടുവികസിക്കും
വന്ദിതമുനീന്ദ്രനൊടുചൊല്ലിമുനിയപ്പോൾ.

36 ഇന്നുതവസച്ചരിതങ്ങളുമകന്നു
നന്നുതവഭക്തിയതികണ്ടറിവതില്ല
എന്നൊടുപറഞ്ഞിടുകവേണ്ടിയവരങ്ങൾ
മന്ദതവെടിഞ്ഞവകളിന്നുതരുവൻഞാൻ.

37 സന്തോഷാശ്രുപൊഴിച്ചപ്പുരുപതിചരണേ
വീണുവീണ്ടുംനിവന്നാ
മാന്ധാതാവോതിശംഭോ!തവപദഭജനാ
മാത്രമേവംമതീമേ
സന്താപംപൊന്തിടുന്നിവിഷയകൊതിയകം
വെന്തിടായ്വാൻസദാമേ
നന്നാംസാംബലിംഗംതവപ്രതിനിധിയായ്
തന്നിടേണംഭജിപ്പാൻ.

38 ഒക്കയുംഹൃദികൊതിച്ചപോലെവരുമെൻറ
ഭക്തകുലദീപമേ
അക്കോടിയുടെശോഭയുള്ളശിവലിംഗ-
മിന്നിതതരുന്നുഞാൻ
ഓൎക്കിതെൻപ്രതിവിഗ്രഹംസുമതികൊണ്ടു
പോയിനിഭജിക്കനീ
ചേൎക്കമേയൊട്ടവുനിന്നെയെന്നുടെപദത്തൊ-
ട്ടിവരദലിംഗവും.

39 ഇത്ഥംവരംനൽകിയനുഗ്രഹിച്ചു
ചിത്തംകുളുത്തങ്ങുമറഞ്ഞിതീശൻ
സത്താംയതീന്ദ്രന്റെമനവുംകുളുത്തു
മുത്താൽനിറഞ്ഞുജലമത്രനേത്രേ.

40 മാന്ധാതാവുവരംലഭിച്ചുവിഷയ-
ഭ്രാന്തറുഘോരാടവി
മദ്ധ്യേകേരളഭൂതലങ്ങളിലതിനേ
മാന്ധാതൃശൈലോപരി

പാന്ഥന്മാൎക്കറിയാത്തതായദിശയിൽ-
ബ്ബന്ധിച്ചപൎണ്ണാശ്രമേ
സന്ധിപ്പിച്ചുവസിച്ചിതിശാരദാ-
ച്ചെന്താരുപൂജിച്ചഹോ.

41 ഇത്ഥംമുനീന്ദ്രവരനേറിയഭക്തിയോടും
ചിത്തംകുളൎത്തുശിവനെപ്പൂജനംതുടങ്ങി
പൃത്ഥ്വിക്കിളക്കമതുതീൎന്നിതിയായുറച്ച-
ങ്ങത്തിരവുംവിളക്കുകളോടുനിറഞ്ഞിതപ്പോൾ.

42 അന്നാളഹോപരശുരാമമനംതെളിഞ്ഞു
നന്നായഭൂസുരരെയങ്ങുവരുത്തിമോദാൽ
മന്നായവക്ഷദകപൂൎവ്വകമേകിദാന-
മന്നന്നൊഴിച്ചിതവനുള്ളൊരുമാതൃഹത്യാ.

43 ചിത്തംതെളിഞ്ഞുവരവുംശിവലിംഗവുംതാൻ
പൃത്ഥ്വീസുരോത്തമയതിക്കുകൊടുത്തുമോദാൽ
മത്തൽവസന്തതിലകംമദനംകരിച്ചോൻ
വൃത്താന്തമൊക്കെമണവാട്ടിയൊടങ്ങുരച്ചാൻ.

44 ഇഷ്ടത്തിനൊത്തുള്ളൊരുശൈവലിംഗ-
നഷ്ടംശ്രവിച്ചനതിതാപമോടും
കഷ്ടംശിശുച്ചത്തൊരുപയ്യുപോലെ
ക്ലിഷ്ടേണകേണാൾമുറയിട്ടുദേവി.

45 അയ്യോഭവാനെച്ചതിചെയ്തുകള്ളൻ
പൊയ്യുംപറഞ്ഞായതുകൈക്കലാക്കി
ഇയ്യുള്ളവൾക്കിവിധമസ്തലാശം
കയ്യക്കുകൊള്ളാമിനിയെന്തുചെയ്യാം.

46 ശൌൎയ്യാബ്ധികന്നിൻസുതയായനാൾതൊ–
ട്ടാൎയ്യാഭജിക്കുന്നൊരുശൈവലിംഗം
മൎയ്യാദയോൎക്കാതെകളഞ്ഞുവല്ലോ
കാൎയ്യംപറഞ്ഞാൽമുഷിയുംഭവാനും.

47 ഇൎയ്യാഴിപൻപോലുമഹോക്ഷകുടഞ്ഞി
വൎയ്യാതെയാംസേവകരാകയെങ്കിൽ
അൎയ്യത്തെയാചിപ്പവനെക്കൂട്ടക്കാൻ
വൎയ്യാത്തവൻഭ്രുവതിലാരുപിന്നെ.

48 മുട്ടുന്നരോഗാലനിശംശരീരി
തട്ടുന്നദുഃഖംമനുജൎക്കുസൎവ്വം
പൊട്ടുന്നഹൃത്താവിഷയിക്കുമുട്ടാൻ
മുട്ടുന്നനീയിന്നിഹഭക്തരാലും.

49 കരുണതവപെരുത്തുഭക്തൎക്കായ്
വരദകൊടുത്തുകൊടുത്തൊടുക്കമിപ്പോൾ
കരമതുകൾമലൎത്തിയാചകത്താൽ
പുരഹരനീദിവസംകഴിച്ചിടുന്നു.

50 കുമതികൾചരിതംമനസ്സിലാക്കാ–
തമലരതെന്നുനിനച്ചുനൽകിസൎവ്വം
അമളിയതുപിണപ്പതോൎത്തിടുമ്പോൾ
മമസുമനേർമതിവെന്തുനൊന്തിടുന്നു.

51 എന്തൊന്നുചൊല്ലേണ്ടുപൊറുക്കവൎയ്യ
സ്വാന്തേവിഷാദംമമശൈവലിംഗം
മാന്ധാതൃഭൂദേവനൊടിങ്ങുവാങ്ങി–
ച്ചെന്താർശരാരേതിരിയെത്തരേണം.

52 കദനമിതിശിവൻശ്രുവിച്ചപാരം
വദനമതങ്ങുകറുത്തുരച്ചിതേവം
തപദഭിമതമതോകൊടുത്തതിങ്ങും
വദതിരിയെത്തരുവാനരപ്പതിന്നു.

53 അനുചിതമത്തുഞാനരക്കയില്ലാ
മനുജനുപോലുമതെത്രനിന്ദ്യമാകാ
മുനിയൊടിനി നിനക്കുവേണമെങ്കിൽ
കനിവുവെടിഞ്ഞതുപോയിവാങ്ങിയാലും.

54 ഇതിപശുപതിതൻറവാക്കുകേട്ടും
നതിവചനാൽമുനിചേത്തനാശമോത്തും.
മതിമുഖിശിവഭദ്രകാളിഭൂത-
പ്പതിയവളെതപരിതംവരുത്തിയേതീ.

55 ബലവതിയിതുകേൾക്കഭൂതനാഥേ!
പലഗുണമുള്ളൊരുശൈവലിംഗമിപ്പോൾ
ഖലമതിമുനികയ്ക്കലാക്കിവീക്കി
പലനതിവാക്കുകളെപ്പറഞ്ഞുകഷ്ടം!

56 ചതിയനൊടതിനെത്തിരിച്ചമേടി-
പ്പതിനുഗമിക്കപടുതപമേറുവോളെ
അതികരബലമുള്ളഭൂതസൈന്യ-
പ്പതികളൊടൊത്തുമടിച്ചിടാതെവേഗം.

57 മടുമൊഴിയുടനേകെട്ടതൊരജ്ഞാ
വടിവൊടുകേട്ടടിക്കുപ്പിഭൂതജാലം
പടപതികളവർനന്ദിഭൃംഗിഭൃംഗീ-
രടിയരിയന്തകരെത്തുവന്നുകൂടി.

58 പടപടലങ്ങളുടുത്തിടതിങ്ങിയൊ-
രടവികണക്കവർപവ്വതമതിലായ്
പൊടിയതുമൂടലുമഞ്ഞുകണക്കിടി-
യൊടുസമമട്ടഹസിച്ചിതുപടയും
കടുകടെപല്ലുകടിച്ചുനടന്നൊരു
നടയുടെശബ്ദകഠോരതചെവിയിൽ
കിടികടുവാഹരികേട്ടുഭയാൽകിട-
കിടെവിറയാലൊളിവായ്മലഗുഹയിൽ.

59 ധിടിധമൃദംഗപെരുമ്പറഭേരിക-
ളുടെനിനദപടഹധ്വനികഠിനം.
പടുതയിൽശംഖുകൾകൊമ്പുകൾകാഹള-
മിവകൾവിളിച്ചുമുഴക്കിയുമവിടെ
നടയെടഭേകമെത്തപ്പൊരുസുന്ദര-
നയനയിടംതിരിഞ്ഞോക്കെടപലത്തിൽ
പടകളിടംപലവാക്കുപറഞ്ഞവ-
രവിടെനിറഞ്ഞിതഘോരമലമുകളിൽ.

60 അളവുകവിഞ്ഞൊരുനീളമൊടുംവെള്ള-
വെളെവിലസുംഗിരിതന്നുടെമുകളിൽ
കളകളയെന്നിളിക്കുട്ടിനടന്നവ-
രതിമദമൊടുപുളച്ചതിഭയദം.
തെളുതെളെദംഷ്ട്രകടിച്ചുചുടുംകടു-
രുധിരമതിൽകൊതിമാറിടുവതിനായ്
വളരെദിനംനഹിതാമസമെന്നിതി
പലതുമുരച്ചാനന്നിതുപടയും,

61 കൈലാസംവിട്ടിറങ്ങീഹിമഗിരിയടിയിൽ
ഭൂതസൈന്യംപരന്നു
കാലേനീപാളരാജ്യേവനഭുവിയൊരുനാൾ
പാൎത്തുപിറന്നസൈന്യം
മാലാറുംഗംഗതാനീരനേകുതുകമൊടും
ഘോഷയംചെന്നുചേന്നു
കാലാറാൻനൎമ്മദാസൽപുളിനമതിലഘോ
വാണിതന്നൊത്തൊരാത്രി.

62 സാകംപാകല്പതിയുദിപ്പതുകണ്ടുപോയ്സപ-
ല്ലോകംകരിപ്പതിനരമവണകുംഭകൎണ്ണർ
പാകാരിവൈരികൾപുരാതപസാചരിച്ചാ
ഗോകൎണ്ണമെത്തിമതിമൌലിപദംനമിച്ചു.

63 ദിനപതിയുദയേപോയ്ക്കേരളംചെന്നുകണ്ടാർ
വനഭുവിമലയാളംമൂന്നുകണ്ണൻവരത്താൽ
അനുപമഗുണമുള്ളാമൂന്നുകണ്ണൻഫലങ്ങ-
ളനവധിയുളവാക്കുംകൊമ്പുകൂടാത്തവൃക്ഷം.

64 അതിധനമിതിനിത്യംനാട്ടുകാൎക്കൊക്കെനല്കു-
ന്നതിനുവഴിനിനക്കുംകേരളക്കല്പകത്തെ
ശതമഖതരുവാകുന്നോരുസന്താനമിക്ഷി-
പ്പതിനൊരിടലഭിച്ചാൽകേണുകേഴണിൽക്കണങ്ങും.

65 ഇതിചലവിടവങ്ങൾക്കിങ്ങുകിംമൂലമെന്ന-
ങ്ങതിബലമൊടുശങ്കാഭദ്രകാളിക്കുദിച്ചു
മതിമുഖിധരലിംഗംഭൂവിൽനാക.പെണീച്ചോ
കൊതിമമപെരുകുന്നുവാണിടാനൊന്നുമിപ്പോൾ.

66 മനമതിലിതി ചിന്തിച്ചങ്ങുവേഗേന പോയ-
മ്മുനിവസതിയതാകുന്നോരുമന്ധാതൃശൈലേ
ഘനതതിതടയുന്നാപ്പൊക്കമോടങ്ങു കണ്ടാ-
രനവധിഫലവൃക്ഷം പൂത്തുകാച്ചും തളിർത്തും.

67 പടയടവിസമാനം നാലുപാടും വളഞ്ഞോ-
രടിയതിൽമ[illegible]മേലായ്‌നൊമ്മളും കഷ്ടമയ്യോ
മട്ടുമൊഴിമണിയാകും നാരിസൈന്യാധിപത്യം
പടുതയൊടുവഹിക്കുന്നോരുവാനീസമർത്ഥാ.

68 ബലമതുകുറവാകും ശിഷ്യസംഘങ്ങൾ ചന്ദ്ര-
കലധരനുടെഭക്തൻതന്നോടിത്ഥം പറഞ്ഞാർ
മലമുകളിലിരുന്നാൽ ചാകുമേ നമ്മളൊക്കെ
ഖലപടനടുവിട്ടങ്ങെങ്ങിനേ പോവതും ഭോ!

69 മുനികളുടെവിഷാദം കേട്ടനേരം യതീന്ദ്രൻ
മനമതിലതിദുഃഖം തിങ്ങിവിങ്ങിക്കവിഞ്ഞു
കിനിവതുനയനത്തിൽക്കൂടിയായപ്പൊളോർത്താ-
നിനിമമമതിഭേദാൽ കാര്യമെന്തെന്നതപ്പോൾ.

70 പിണയുമെമരണം മേ യുദ്ധമേല്ക്കായ്കിലിന്ന-
ങ്ങണയുമൊജയമെന്നും ശങ്കയുദ്ധത്തിനേറ്റാൽ
ഗുണമതുരണമെന്നാം നീതിയിത്ഥം വരുമ്പോൾ
തുണമമശിവലിംഗം കാത്തിടും നിത്യവും മേ.

71 കരളതിലിതി ചിന്താക്രാന്തനായ്ശിഷ്യരോടാ-
യരുളിരണമതെല്ലാനൊത്തുപോവിൻ വരുന്നേൻ
മരവിരിവിശറിയും യോഗദണ്ഡും ധരിപ്പിൻ
വരകുശകുടയെല്ലാമിങ്ങെടുപ്പിൻ നടപ്പിൻ.

72 ഇതിഗുരുവചനംകേട്ടൊത്തുകൂടിരണ്ടത്തി-
ന്നതികുതുകമൊടുംകൈപൊക്കിഘോഷേതിയത്താർ
കഥയമനമിദാനീംസത്യയെങ്ങാണുഭോഭോ
ഇതിപലമുനിവേഷംകണ്ടുചോദിച്ചുകാളി.

73 അരികരണമതെല്ലാൻവൃദ്ധമർത്ത്യൻനിഷിദ്ധം
കരികൾവലത്തുവെപ്പാൻപീഢയെങ്ങാനിപീഢം
മായവർമുനിവർഗ്ഗംപോരിനേറാലബദ്ധം
അറിയുകജയമുണ്ടാമെന്നതിന്നെന്തുബന്ധം.

74 പലതുമിതിവചിക്കുംക്ഷത്രസൈന്യത്തൊടേററാർ
മലമുകളിൽനിരന്നാമാമുനീസൈന്യമപ്പോൾ
കലകലനിനദത്താൽവിശറീയാറിന്നാർ
മലയുടെയടിയിങ്കന്നസ്രവർഷംവരുമ്പോൾ.

75 എടൊഎടൊകുശപാണീദണ്ഡുപായല്ലെയെന്റെ
മടവയാസഖേമാംവിശറിക്കിറിയെല്ലോ
കുടമുഴവനെകീറികഷ്ടമെന്നന്യനോതി
കിടുകിടെവിറയോടുംഭക്തർനില്ക്കുന്നകണ്ടു.

76 കനകനിറമൊടൊത്താമൂത്തുനന്നായ്പഴുത്തും
ഘനമൊടതുങ്ങണ്ടങ്ങാമ്പിന്നൊടൊത്തവിളഞ്ഞും
അനവധിനിറയുന്നാനല്ലൊരാട്ടങ്ങൾകണ്ടാർ
വനഭുവിശിവലിംഗംസൃഷ്ടിചെയ്തുള്ളതപ്പോൾ.

77 അവകളെയതിവേഗാലോടിയോടിപ്പറിച്ചു-
ണ്ടവരതിജവമോടുംപിന്നെയുംയുദ്ധമേററാർ
കവണചിലർചമച്ചാർമൂഞ്ഞനൂൽകൊണ്ടുകയ്യാൽ
ചിലരവരതിമോദാലേറുകൂട്ടീമിടുക്കിൽ.

78 കരഫലമെറിയുമ്പോളായതിങ്കനുചിത്രം
ധരമുഴവനെമാസ്സാന്ത്രക്കൂടന്നൊരേകം
ശരമതിലതുപോലെക്കോടിക്കൂരമ്പുതിർത്താർ
വരഫലമവയപ്പോളാട്ടകംബോമ്പുതുല്യം

79 മലമുകളതിൽനിന്നങ്ങാട്ടകാസ്ത്രംവരുമ്പോൾ
ചിലതലകളറുന്നുകൺകളോട്ടപ്പെട്ടന്നു
പലപടതുലയുന്നുസൈന്യമങ്ങോടിടുന്നു
മലയടിയതിൽനൃത്തംചെയ്തിടുന്നുകബന്ധം.

80 ഗിരിയുടെയടിയിങ്കലസ്ത്രവർഷങ്ങൾമെല്ലാ-
ട്ടൊരുഫലമതുചെയ്യുന്നില്ലയെന്നല്ലകഷ്ടം
മരവിരിധരർകീഴ്പ്പോട്ടക്കിൽവീക്കുന്നൊരേറാൽ
പെരിയപടനശിക്കുന്നെന്നുകണ്ടങ്ങുകാളി.

81 കരിമുകിലൊളിവർണ്ണീക്രോധതാമ്രാക്ഷിയായി
ട്ടെരികനൽചിതറുന്നാഫാലനേത്രംമിഴിച്ചാൾ
ഗിരിമുകളിൽവസിക്കുംമാമുനീസൈന്യമെല്ലാ-
മിരുനിമിഷമടച്ചാർകണ്ണുജ്യോതിസ്സുകത്തി.

82 ഇളകിപടയടിങ്കന്നേറിമൂർദ്ധാവിലപ്പോൾ
കളഭമതുമരിമ്പേക്കാട്ടുമാറങ്ങുകഷ്ടം
പളപളവിലസുന്നാപള്ളിവാളുംകിലുക്കി-
ഗ്ഗളമതുകളറുത്താൾഭദ്രകാളീതദാനീം.

83 യതിപടകൾമരിക്കുന്നപ്പൊഴപ്പോൾജനിക്കും
മതിധരനുടെഭക്ത്യാപോൿവീണ്ടുംഗമിക്കും
ഇതിരണമൊരുപോലെച്ചെയ്തിതിരേഴുനാളും
ജിതരവരെവരന്നാത്തിച്ചയില്ലാതെതന്നെ.

84 ജനനമരണദുഃഖംധ്വാനശക്ത്യാലകാറും
മുനികളവരസംഖ്യംജന്മമേറ്റൂയഥേഷ്ടം
മനമതിൽ ഋഷിവൎയ്യൻകണ്ടുദുഃഖംപൊറാഞ്ഞ–
ങ്ങനുപമശിവലിംഗംചെന്നുകെട്ടിപ്പിടിച്ചാൻ.

85 ഇനിമതിരണമെന്നുംചൊല്ലിലിംഗംപിടുങ്ങാൻ
മനമതിൽമദമോടുംകയ്യുനീട്ടിക്കരാളി
മനസിജരിപുലിംഗാൽമൂൎദ്ധ്നികീഗീസഹസ്രം
ദിനപതികളുദിച്ചാപ്പോലെജ്യോതിസ്സുചൊങ്ങി.

86 അന്നപ്പോളാത്രിദിവമതിനെത്തൊട്ടമട്ടാപ്രകാരം
തോന്നീജ്യോതിസ്സിടയിലുളവായ്നാലുകൈയ്യുള്ളതായീ
ഇന്ദ്വൎക്കാഗ്നിത്രിതയസദൃശംമൂന്നുദിക്കോടുനിന്നാൾ
കുന്നിന്മാതങ്ങരുണവസനത്തോടുനോക്കിപ്രതീച്ചിം.

87 അന്ധാളിപ്പാലവിടെവെറുതേനിന്നുമാന്ധാതൃയോഗീ
സ്വാന്തംചിന്നീടവനുവശമായഞ്ജലിക്കൂപ്പിനിന്നാൻ
എന്തുംമുത്താലവനുടെനയനേയശ്രുപാരംനിറഞ്ഞാ–
(ൻ
ബന്ധക്ലേശംകളവതിനവൻസ്തോത്രവുംചെയ്തിതേവം.

88 സൎവ്വേശാൎയ്യയുതേഖിലേശാരശിവേ
സൎവ്വേഷ്ടദേചൎച്ചികേ
ശൎവ്വാണിക്ഷിതിഭൃൽകുമാരിവരദേ
വന്ദ്യേജഗന്മോഹിനീ!
സൎവ്വജ്ഞേശരണാഗതാവനകലാ
കല്യേകൃപാഭൂഷിതേ
നിൎവ്വാണാലയമേനാകതനുഭവേ
മാംപാഹിശൈലേശ്വരീ!

89 ഗൌരീനാമമിയന്നുഗൌരവമൊടേ
വാഴുംഗിരീന്ദ്രാത്മജേ
നാരീനായകമേജഗജ്ജനനിഹേ
മായാമയേശാശ്വതേ!
മാരാരിപ്രണയംപെടുന്നമഹിതേ
തായേകൃപാവൈഭവാൽ
പാരാതെന്നുടെരക്ഷചെയ്കപരമ-
പ്രൌഢപ്രസന്നാത്മികേ!

90 അമ്മഭൈരവിഭദ്രകാളിസുഭഗേ
ഗീർവ്വാണവന്ദ്യാകൃതേ
ചെമ്മേഭക്തനെടുത്തുതന്നുടെമടി-
ത്തട്ടിൽകരേറുംശിവേ!
ഉന്മേഷത്തൊടുനിന്നടിക്കലടിപെ-
ട്ടർത്ഥിച്ചിടുന്നെന്നെനീ
യിമ്മായാവലയിൽപ്പെടുത്തിയിനിയും
ക്ലേശത്തിലാഴ്ത്തീടൊലാ.

91 അക്കാഗ്നീന്ദുത്രിദൃക്കേസുരകുലമനിശം
സേവചെയ്യുന്നദുർഗ്ഗേ
ദിക്കാകെക്കാത്തഴിക്കുംകലിമലഹരണേ
ഭക്തഹൃത്താപഹർത്രേ
തക്കത്തിൽശംഭുതൻനേർപകുതിതനുമുദാ
കയ്ക്കലൊപ്പിച്ചതായെ
മുക്കണ്ണൻതന്റെയൂക്കേടനുജകുലഹരേ
നൌമിശൈലാധിവാസേ.

92 ദേഹംഞാനിതിമോഹമൈഹികസൗഖ്യേ
ദാഹംവളൎക്കുന്നുമേ
നോഹംശക്തനിതിഭ്രമിച്ചുവലയാൻ
ദേവിപുരാരിപ്രിയേ!
ദേഹിത്വംവരമായമുക്തിദേപദ-
ദ്വന്ദ്വാബ്ജഭക്തിംദൃഢം
മോഹംസന്ധുകൾനീക്കമിന്ദുവദനേ
മാന്ധാതൃശൈലേശ്വരീ.

93 പുത്രൻമിത്രംകളത്രംപരമിതിനിരൂപി-
ച്ചെത്രപാശങ്ങളാലാ-
ണ്ട്രാലോകേകുഴങ്ങുന്നതുമനുജൎമഹാ
മോഹസംയോഗമൂലം
സൂത്രത്താലായതെന്നെക്കവരുവതിനട-
ത്തെങ്കിലൊന്നോങ്ങണേനീ
ചിത്രാഭംപള്ളിവാളെൻജനനി!ഗിരിവരാ
വാസപൂതാത്മമൂൎത്തേ!

94 ഇന്നിപ്പോൾജനനംപുനശ്ചമരണം
താനന്ത്യമെന്നാണിതി-
ന്നെന്നാകുന്നവസാനമെന്നുമറിയു-
ന്നില്ലാകുറച്ചെങ്കിലും
നന്നായൊന്നുശരീരമെന്നുടെദൃഢം
ഞാനാരതോശങ്കമേ
വന്ദനികളകെൻറശങ്കകളയേ
മാന്ധാതൃശൈലേശ്വരീ.

95 ക്രുദ്ധരായയമഭടർവന്നടിയനെ-
കൊല്ലുവാൻവലിക്കുംവിധൌ
വില്ലിൻതുല്യതയുള്ള ചില്ലിയുഗളം
മെല്ലൊന്നിളക്കീടണീ
അല്ലിത്താർശരവൈരിഭാഗ്യലതികേ
ദുരന്തകരറ്റീടുവാ-
നൊല്ലെന്നോതരുതേമഹേശ്വരി!നമോ
മാന്ധാതൃശൈലേശ്വരീ.

96 ചാരുവേണി!പദതാരിൽവീണുമുനി
കേണുകേണുനതിചെയ്തിടും
നേരമങ്ങുദയയോടുകണ്ടുമുദി
താശയത്തൊടുകഥിച്ചതേ
സാരവേദതവഭക്തികണ്ടുമുദമാർന്നു
ലിംഗമതുവാങ്ങുവാൻ
പാരമാംമടിയിതുംവെടിഞ്ഞകലെ
വാഴ്‌വതോർക്കിലതിനുംപണി.

97 ആകയാലിവിടുറച്ചുഞാനിവിടെയിന്നു
വാണുസുഖമാർന്നിടാം
സാകമെന്നരികിൽഭദ്രകാളിയിവളെ
പ്രതിഷ്ഠയതുചെയ്കനീ
ആകവേഗിരിജചൊന്നപോലെമുനി
ചെയ്തുഭക്തിയൊടുനിത്യവും
ലോകപാലനമകാളിമൂർത്തപരമെന്നു-
ജിച്ചമരുവീടിനാൻ.

98 ഇത്ഥമേറിയൊരുകാലമാമുനിവസിച്ചു
മുക്തിയടുവാനവ-
ന്നെത്തിനേരമത്രകാലമോൎത്തുമുനിയാരു-
വാനിനിമഹീതലേ
ഭക്തിയോടിതിനെഏറ്റുവാങ്ങിവിധിപോലെ
പൂജകൾകഴിക്കുവാ-
സത്തമൻവിശദചിത്തനത്തല്ലുകൾവിട്ടു-
വൻതുലിതവിഷ്ടപൻ.

99 പാന്ഥരായതുവഴിക്കുവന്നിതിരുഭൂസു-
രേന്ദ്രരിതുപോലഹോ
സ്വാന്തശങ്കയൊടുവാണിടുന്നളവിലോക്കി-
ലൊക്കവിധിവൈഭവം
ഹന്തകേട്ടുമുനിപൂജചെയ്തസമയത്തി-
ങ്കക്കിയമണിസ്വനം
ചന്തമോടവർപണിഞ്ഞുമാമുനിവരൻെറ
ചാരുപദപങ്കജം.

100 ശബ്ദംകേട്ടവർശിഷ്യരെന്നുകരുതി-
ഭണ്ഡാരത്തെയേല്പിച്ചുക-
ല്യബ്ദം“ചെമ്പകദേശര”മ്യ”മതിലാ
മാന്ധാവുനാകംയയൌ
വെട്ടീകാടത്തുകാട്ടിൽമാടമവിടെ-
പന്തല്ക്കുളംപന്തല-
ങ്ങിട്ടുംപോയുടമസ്ഥനാക്കിയവരാ
വെള്ളാട്ട്രിരാജാവിനേ.

101 ശൎവ്വാവാസമതാകിയോരുതിരുമാ-
ന്ധാംകുന്നാ[illegible]വശിഷ്യമീ
പൂൎവ്വാലംകൃതിചെയ്തുഞാനദയവ-
ൎണ്മോൎവ്വീശവാക്യാലിദാ
ഗീൎവ്വാണംതിരിയായ്ക്കിലുംപലതിതിൽ
പാരംപിഴച്ചീടിലും
സൎവ്വജ്ഞോത്തമർമാപ്പുചെയ്യുവതിനായ്
താണിന്നപേക്ഷിപ്പുഞാൻ.

## വന്ദനശ്ലോകങ്ങൾ.

---

1 ഏതാനുംപിഴഞാനറിഞ്ഞുമറിയാ-
തേകണ്ടുചെയ്തീടിലും
മാതാവാകിയനിയ്യൊഴിഞ്ഞതുപൊറു-
പ്പാനില്ലമററാരുമേ
കാതോളംവിലസുംകടാക്ഷമതുകൊ-
ണ്ടെന്നെക്ഷണംനോക്കിയാൽ
ചേതംവന്നിടുമോനിനക്കുതിരുമാ-
ന്ധാംകുന്ദിൽമേവുംശിവേ!

2. ജഠരമതിലിരുന്നേൻപിന്നെമന്നിൽപിറന്നേൻ
ഉടനെകഥകൾമറന്നേൻഇത്രയെല്ലാംവളന്നേൻ
പലവഴിയുമുഴന്നേൻദേവിനിൻകാക്കൽവന്നേൻ
ജയജയതിരുമാന്ധാംകുന്ദിലമ്മെ!തൊഴുന്നേൻ.

3. മാരാരിക്കുളവാണൊരോമനമകൾ
പെണ്ണിന്നുപേർകാളിപോ-
ലീരേഴുംഭുവനങ്ങൾകാപ്പതവൾപോൽ
വൃദ്ധൈകരുത്തുള്ളപോൽ
ഏണാചേവടികൂപ്പുവോക്കുദിനം
വാഞ്ഛരാംകൊടുക്കുന്നുപോൽ
വീടാകുന്നതവൾക്കുചാരുതിരുമാ-
ന്ധാംകുന്ദുപോൽനന്നുപോൽ.

4. തൃക്കാക്കൽപ്രണതോസ്മിദേവികരുണാ
പാത്രേപവിത്രാത്മികേ
ത്വൽക്കാരുണ്യമൃതേകിമത്രശരണം
ഞങ്ങൾക്കനന്മക്കയേ
ഇക്കാലത്തുളവായദുഃഖമഖിലം
നീക്കിക്കളഞ്ഞാദരാ-
ലുൾക്കാമ്പിൽകനിവോടുകാത്തരുളുകെൻ
മാന്ധാതൃശൈലേശ്വരി.

5. കാമാംഭോധരകേളികാരസുഷമാ
മാധുര്യ തന്നായുധ-
ശ്രേണീഭാസുരകാന്തിജാലവിലസ-
ദ്ദോർദ്ദണ്ഡികാം ചണ്ഡികാം
ശ്രീമദ്വല്ലഭരാഷ്ട്രപുഷ്ടികരണ
സ്വച്ഛന്ദലീലായുതാം
വന്ദേസാന്ദ്രകൃപാമയീംഭഗവതീം
മാന്ധാതൃശൈലേശ്വരി!

കോട്ടയത്തു രാജാവ്.

---

6. ഗിരിശനയനജാതാംദാരികാന്തായഭൂതാം
സകലമുനിനതാംഘ്രിംസജ്ജനക്ഷേമദാത്രീം
മമകുലശുഭദാത്രീം ചാരുമാന്ധാതൃശൈല-
പ്രവരനിലയവാസാംഭദ്രകാളീംഭജാമി.

മങ്കട വലിയ തമ്പുരാട്ടി.

---

7: പാത്താലത്ത്യന്തദുഃഖാംബുധിയതുതരണം-
ചെയ്യുതിന്നാത്തഭക്ത്യാ
കാത്ത്യായിന്ന്യംപദാംഭോരുഹഭജനമൊഴി-
ഞ്ഞില്ലമറേറകമഗ്ഗ്ഗം
ചേത്തുംകീത്തിച്ചിടുന്നിത്രിഭുവനമഖിലം
കാത്തുകൊണ്ടാത്തമോദം
കീത്ത്യാമാന്ധാതൃശൈലോപരിലസദമല-
ശ്രീഭദ്രകാളിംഭജേ.

8. ചിന്താകല്പിതമിപ്രപഞ്ചവിഷയം
ചിന്തിച്ചമേവുന്നൊന്നി-
ക്കെന്തെല്ലാംഹൃദി ചിന്തയുണ്ടുസതതം
മാന്ധാതൃശൈലാലയെ
സന്താപംമനതാരിലേന്തുമൊരുനാൾ
സന്തോഷമുണ്ടാവ്വതും
എന്തായാലുമിനിക്കനിന്തിരുവടി-
ത്താരാണൊരാലംബനം

9. കല്യശ്രീകലരുന്നബാലമിഹിര-
പ്രോല്ലാസകാന്ത്യാലസി-
ച്ചല്ലിത്താർശരനാശനപ്രണയിനീ
മാന്ധാതൃശൈലേശ്വരീ!
ഉല്ലാസേനജഗത്തശേഷമവനം
ചെയ്യുന്നചില്ലീയുഗ-
ത്തെല്ലാലല്ലലകത്തിടട്ടെവരമേ-
കട്ടേവരട്ടേശ്ശുഭം.

10. ചെമ്പൊൽത്താരമ്പനെപ്പണ്ടെരിപൊരിയതുചെ-
യ്താത്തമോദേനാലോകെ
സമ്പന്നേകുന്നശംഭുപ്രണയിനിതിരുമാ-
ന്ധാതൃശൈലാഗ്രദേശേ
കാന്താരാന്തഗണേശാഞ്ചിതക്ലൃപ്തശുഭദം
ദിപരിവേഷകാന്തം
ശാന്തേനിൻ പാദപത്മംമമമനസിവസി-
ച്ചീടുവാൻനൌമിനിത്യം.

11. ഹരിഹരവിധിസേവ്യംഭാനുകോടിപ്രകാശം
ദുരിതവനകുഠാരംഭക്തിമുക്തിപ്രദന്തം
തരുനികരപരീതംഉത്തരാംഭപ്രവാഹം
ഘനശിലപരിപൂർണ്ണംനൌമിമാന്ധാതൃശൈലം.

കുട്ടിൽ കുഞ്ഞൻ മേനവനാൽ ഉണ്ടാക്കപ്പെട്ട
അകാരാദിശ്ലോകങ്ങൾ.

1. അംബേകന്മഷനാശിനീഹരിഹര-
ബ്രഹ്മാദിദേവാർച്ചിതേ
ചെമ്മേനിൻകനിവേകമേവഗതിമേ
സുംഭാദിവിദ്ധ്വംസിനി
ജന്മംനിഷ്ഫലമാക്കിടായ്കഖിലലോ-
കാനന്ദസംദായിനീ
അംബാപാലയമോചയാശുദുരിതം
മാന്ധാതൃശൈലേശ്വരീ!

2. ആനന്ദാമലവിഗ്രഹേ ഗിരിസുതേ
കാരുണ്യപൂർണ്ണേക്ഷണേ
സാനന്ദാൽഭുവനാവനൈകനിരതേ
സർവ്വാപദ്ധ്വംസിനി
ആനന്ദേന ഭജിപ്പവർക്കനുദിനം
സർവ്വേഷ്ടദേ ശാശ്വതേ
നൂനം നൽപദഭക്തിദേഹി ജനനി
മാന്ധാതൃശൈലേശ്വരി

3. ഇക്കാണായ ജഗത്തിനും ഹരിഹര-
ബ്രഹ്മാദികൾക്കും ശിവേ
ദിക്പാലാദി ചരാചരാബ്ധിനിവഹാ
മന്യത്ര സർവ്വത്തിനും
തൃക്കാലാശ്രയമേവ തേ അഭയദേ
കാരുണ്യപൂർണ്ണേക്ഷണാൽ
തൃക്കൺപാർക്കണമെന്നിലാർത്തിഹരണേ
മാന്ധാതൃശൈലേശ്വരി!

4. ഈരേഴും ഭുവനത്തിനാർത്തിയകമേ
ചേർത്തും സുരേശാദികൾ
ക്കാരണ്യം ഗതിയാക്കി നാകമവിളം-
ബം പൊടിച്ചുക്കെഴും
ശൂരൻമൃഢധിദാരികാസുരവധം
ചെയ്തിന്ദ്രനെ ത്രാണനം
പാരം ചെയ്തോരു ദൈവീഗതി ശിവേ
മാന്ധാതൃശൈലേശ്വരി!

5 ഉൾക്കാമ്പിൽതവപാദപത്മയുഗള-
ധ്യാനത്തിന്നനംവരാ-
തുൾപ്പൂവിൽകരുണാംവിധേഹിമലർബാ-
ണാരിപ്രിയേശാംഭവി
വാഴ്ക്കുന്നർത്ഥകളത്രപുത്രസദന-
ഭ്രാന്ത്യാദിദുഃഖാംബുധൌ
ചേക്കാതാശ്ശുകരേറുകദ്രിതനയേ
മാന്ധാതൃശൈലേശ്വരി!

6. ഊക്കേറുന്നൊരുരക്തബീജരുധിരം
പാരംകുടിച്ചശ്രമം
ഉൾക്കോപത്തൊടെതൃത്തവൻപടയൊട്ട-
ക്കിഷ്ട്യാട്ടഹാസത്തൊടും
ദിക്കൊക്കെപ്പരിചോടുകാത്തു കരുണാ
പൂരേണകാണുന്നവ-
ക്കൊക്കെസ്സൽഗതിയേകുമംബഗതിമേ
മാന്ധാതൃശൈലേശ്വരി!

7. എൻതാപങ്ങളശേഷമങ്ങുറുതിചെ-
യ്കമ്പോടുശങ്കാപഹം
മാന്തോർബാണകൃതാന്തലാളിതപദേ
മായേപരിത്രാഹിമാം
ചെന്താർമാനിനിദേവിനിൻകരുണയൊ-
ന്നദ്യൈവനൽകീടുവാൻ
കിന്തേശങ്കരിതാമസംഹിവരദേ
മാന്ധാതൃശൈലേശ്വരീ!

8. ഐശ്വര്യോതൻനാശകാലസമയ-
ത്തേറുന്നരോഗങ്ങളെൻ
മെയ്യിൽചേർന്നിതിടീന്നായുഴലുമ-
ന്നേരശ്രുകാത്ത്യായിനീ
പൊറയ്യല്ലേയമദ്ദൂതർവന്നുകയറി-
ട്ടുക്കോട്ടതാഡിക്കുവാൻ
കയ്യോങ്ങുമ്പൊഴതാശ്രുകാത്തരുളുകെൻ
മാന്ധാതൃശൈലേശ്വരീ!

9. ഓരോരോദുരിതംമയാകൃതമതി-
ന്നെല്ലാംക്ഷമിച്ചീടുവാ-
നാരാരുള്ളതഹോജഗൽജനനിനി-
യല്ലാതെമററാരുമേ
നേരോടെൻമനതാരിലുള്ളതിതരാം
താപത്തെനീക്കിദ്രുതം
കാരുണ്യാമൃതവാരിധേകുരുകൃപാം
മാന്ധാതൃശൈലേശ്വരി!

10. ഔദുംബദ്രുമപുഷ്പവൽസുകൃതമൊ-
ട്ടില്ലാതെവന്നുദ്ഭവി-
ച്ചേതാനും ചിലപാതകങ്ങളറിയ-
പ്പോകാതെ ചെയ്തിടിലും
മാതാവാകിയനീയറിഞ്ഞുകരുണാ-
സാകംക്ഷമിച്ചിന്നുമാം
മാതംഗീപരിപാലയാഭഗവതീ
മാന്ധാതൃശൈലേശ്വരി!

11. അംഭോജായതലോചനേഗിരിസുതേ
ശംഭുപ്രിയേശങ്കരി
ജംഭാരിപ്രമുഖാമരാർച്ചിതപദേ
ലോകത്രയാധീശ്വരി
മാന്ധാതാദിമുനീന്ദ്രവന്ദിതപദാ-
ബ്ജേഹംസദാഭാവയേ
മാന്ധാതൃഗ്ഗിരിശോഭിതേകലിമല-
പ്രധ്വംസിനിപാതുമാം.

12 അജ്ഞാനാന്ധതമസ്സിനാലുഴലുമെൻ
പ്രജ്ഞാപ്രബോധംക്ഷണാൽ
സുജ്ഞാനേനനിരാകരിപ്പതിനുനിൻ
കാരുണ്യമേകീടണം
വിജ്ഞാനസ്സുഗുണസ്വരൂപമനിശം
ചിത്തേവിളങ്ങീടുവാ-
നാജ്ഞാപിക്കകൃപാവലംബനകരി-
മാന്ധാതൃശൈലേശ്വരി.

## അംബാസ്തോത്രം ശീലാവതിരീതിയിലും മററും കുട്ടികൾക്ക് പാഠം ചെയ്യത്തക്കവിധത്തിൽ ഉണ്ടാക്കപ്പെട്ടത്.

---

ശ്രീഗണാനാഥനുംവാണിയുമെന്നുടെ ശ്രീഗുരുനാഥനുംശംഭുതാനും * ശ്രീപതിയാംഗുരുവാതാലയേവാഴും ശ്രീവാസുദേവനുമാരണനും * ശ്രീശുകൻതാനുംശ്രീവാല്മീകിയുംസദാ ശ്രീവേദവ്യാസനുമത്യാദരം * ശ്രീമൽഗിരിസുത തന്നെസ്തുതിക്കുവാൻ സീമയകന്നുസ്തുതിച്ചിടേണം.

1. അന്തകവൈരിപുരാന്തകൻതന്നുടെ ചിന്തയിലേന്തുന്നസന്തോഷത്തെ * സന്തതംഭക്ഷിച്ചുതൻതിരുമാറണ ച്ചന്തമോടേനപുണർന്നനിശം * സന്ധ്യാഭ്രസന്നിഭകാന്തികലരുന്നൊഴം ചിന്തിതസുന്ദരായിനിജനാനി * ബന്ധുരരൂപേതിരുമാന്ധാംകുന്നെഴു മമ്മേഭഗവതിപാലയമാം * ആനന്ദംനിന്തിരുപാദഭക്തിക്കൊരു ഊനംവരാത്തമനസ്സുതന്നിൽ * ഞാനെന്നഭാവമാംസംസാരസാഗരേ നൂനംകിടന്നുഴന്നീടുന്നൊരു * ദീനതയെല്ലാമകററിവിശുദ്ധമാം മാനുഷജന്മംപാഴാക്കാതെ * ആനന്ദരൂപേതിരുമാന്ധാംകുന്നെഴു മമ്മേഭഗവതിപാലയമാം * ഇന്ദിരകാമുകൻതാനുംമഹേശനും അംബുജസംഭവൻതാനുമഹോ * ഇന്ദ്രാദികളുമമരമുനികളും സാന്ദ്രാനന്ദംസദാസേവിച്ചിടും * അമ്മേജഗദംബയേ ~~ചണ്ഡികേ~~ ശാശ്വതേ ജന്മമരണാദിദുഃഖാപഹേ * നിർമ്മലരൂപേതിരുമാന്ധാംകുന്നെഴു മമ്മേഭഗവതിപാലയമാം *

ഈരേഴുലകിന്നൊരാധാരമായുള്ളവും മാരാരിവല്ലഭേകാത്ത്യാ
യിനി * പാരമായുള്ളോരഴലകററിടെണം നാരായണിശി
വേഭക്തപ്രിയെ* വാരിജാലോചനേപാൎവ്വതീഭൈരവീ കാ
രുണ്യവാരിധേമാഹേശ്വരീ * കാരുണ്യശീലേതിരുമാന്ധാം
കുന്നെഴമമ്മേഭഗവതിപാലയമാം * ഉഗ്രകരുത്തേറും മ
ഹിഷാസുരനേയും ഉഗ്രക്കേറും ദാരികവീരനേയും * ശക്തി
പെരുത്തോരുരക്തബീജനേയും ശക്തരാം സുംഭനിസുംഭരെ
യും * അക്കാത്മജാലയംതന്നിലാക്കീട്ടതി സൌഖ്യംജഗത്ത്ര
യെചേൎത്തമായേ * മുക്തിദെദേവിതിരുമാന്ധാംകുന്നെഴമ
മ്മെഭഗവതിപാലയാം * ഊരെന്നുംനമ്മുടെവീടെന്നുമെന്നു
ടെ ദാരാത്മപുത്രാദിഎന്നിവണ്ണം * പ്രാരബ്ധദുഃഖനിവൃത്തി
വരുത്തുവാ നാരിത്രിലോകത്തിൽനിയ്യല്ലാതെ * സങ്കടവ
കടൽതങ്കരയേറുവാൻ നിൻകാരുണ്യമെങ്കലേകീടേണം *
പങ്കമകലുംതിരുമാന്ധാംകുന്നെഴ മമ്മേഭഗവതീ!പാലയ
മാം * എണ്ണമററുള്ളദുരിതനിധികളാം ചണ്ഡമുണ്ഡാസുര
ന്മാരെവേഗാൽ * ദണ്ഡായുധാലയെ ചേൎത്തുടനിന്നുമ ദ
ണ്ഡമകററിയലോകനാഥേ! * കണ്ണിനാനന്ദംനിൻരൂപാ
മൃതംചിത്തെ ദണ്ഡമകന്നുവസിച്ചീടേണം * അരണ്ണോജ
നേത്രെതിരുമാന്ധാംകുന്നെഴ മമ്മേഭഗവതി!പാലയമാം *
ഐഹികമായുള്ള സൌഖ്യംനിനച്ചതി സാഹസാംചെയ്യു
ന്നിതത്ര്യയല്ലാ * മോഹാദിഷൾഭാവമാകുംതമസ്സുകൊ ണ്ടാ
ഹന്തമാനസംമൂടിടുന്നു * ത്വൽകാരുണ്യമാകുമൎക്കപ്രകാശം
കൊ ണ്ടുൾക്കാമ്പിലുള്ളതിമിരങ്ങളെ * ഒക്കവേനീക്കിതിരു
മാന്ധാംകുന്നെഴ മമ്മേഭഗവതീപാലയമാം * ഒച്ചപെരു
ത്തെഴമമ്മേഗിരികന്യേ ത്വൽചരിതാമൃതമെല്ലാന്നാളും *

ഉച്ചരിപ്പാനിങ്ങനുഗ്രഹിക്കേണമേ സച്ചിന്മയീസകലാർത്തി
ഹരേ * തൽച്ചരണങ്ങളൊഴിഞ്ഞില്ലൊരാശ്രയം വിശ്വം
ഭരി!മായേമാഹേശ്വരി * ഇച്ഛാനുരൂപേതിരുമാന്ധാംകു
ന്നെഴുമമ്മേഭഗവതിപാലയമാം * ഔഷധമൊന്നുമറിവി
ല്ലഹോമഹാ ദോഷികളായുള്ളരോഗങ്ങടെ * ദോഷമശേഷ
മകററുവാനംബികേ ശേഷശയനപ്രിയേ!ജനനി! * കാഷാ
യവർണ്ണാംബരപരിശോഭിതേ ഭീഷണസർവ്വായുധാലംകൃതെ*
മംഗലശീലതിരുമാന്ധാംകുന്നെഴു മമ്മേഭഗവതിപാലയ
മാം * അംഭോജമിത്രപ്രഭപൂണ്ടരുളുന്ന ജംഭാരിവന്ദിതെശം
ഭുപ്രിയെ * ഗംഭീരഭൂതാദിബാധജമാംഭയം സംഭവിക്കൊല്ല
രിപുഭയവും * സുംഭാപഹേമഹാഭൈരവി!കാരണി സംഭര
ണിരത!ഭവാനി!* സന്മയെദേവിതിരുമാന്ധാംകുന്നെഴുമ
മ്മേഭഗവതിപാലയമാം * അന്തകദൂതരിങ്ങന്ത്യകാലത്തി
ങ്കൽ ഹന്തവന്നുക്കോട്ടുപാശത്തിനാൽ * ബന്ധിച്ചുപാരംഭ
യപ്പെടുത്തുന്നേരം എന്തൊരവലംബംനീയല്ലാതെ * അ
ന്തകാരിപ്രിയേനിൻകാരുണ്യംകൊണ്ടെൻ സങ്കടംതീർത്തു
തുണച്ചിടേണം * ശങ്കകളഞ്ഞുതിരുമാന്ധാംകുന്നെഴുമമ്മേ
ഭഗവതിപാലയമാം അമ്മേ!ഭഗവതിപാഹിമാംപാഹി
മാം ലോകാംബികേപരിപാലയമാം * കന്മഷനാശിനിപാ
ഹിമാംപാഹിമാം മംഗലാംഗിപരിപാലയമാം * ദുർഗ്ഗേഭ
ഗവതിപാഹിമാംപാഹിമാം മുക്തിപ്രദേ!പരിപാലയമാം*
പാഹിമാംപാഹിതിരുമാന്ധാംകുന്നെഴു മമ്മേഭഗവതിപാ
ലയമാം *

പദം കല്യാണി ചെമ്പട.

(പാട്ട്)

---

മാന്ധാതൃശൈലനിലയേ ലോകമാതാവേ? നിൻ കൃപാംമേ
ഗതി. ബന്ധനമാകും ഭവബന്ധം നിരാകരിപ്പാൻ നിൻകാ
രുണ്യമല്ലാതിങ്ങെന്തൊരു ഗതി ശിവേ (മാന്ധാതൃശൈലനി
ലയേ) അംഭോജസംഭവനും ശംഭുവും മുകുന്ദനും ജംഭാരിമു
ഖ്യായ നിലിമ്പരുമനാരതം നിൻപദപങ്കജസേവകൊണ്ടു
നവധി ചന്തമോടങ്ങുവസിപ്പു നിതാന്തം പങ്കഹരം തവ കൃ
പാമൃതമെൻ ചിന്തയിലനിശം കരുതിടുവതിനു കരുണാത
രികമായേ ജഗദംബാ! കരുണാതരികമായേ ഭുവനമായേ
മോഹനകായേ മായാമയേ (മാന്ധാതൃശൈലനിലയേ) ഓ
രോരോ ദുരിതങ്ങളോരാതെ ചെയ്തതെല്ലാം പാരാതെ പൊറു
ത്തു നിൻ കാരുണ്യാമൃതമയ നയനകമലമൊരു നേരമെ
ന്നിൽ കനിവോടൊന്നു കടാക്ഷിച്ചീടുവാൻ ഭാരുതരുതതി
നിഹതാമസിയാതെ കാമജനകസഹജേ പരമേശ്വരീ വി
ശദതരശരണ്യേ കരുണാപൂർണ്ണേ ഗതിശരണ്യേ വരേണ്യേ (മാ
ന്ധാതൃശൈലനിലയേലോകമാതാവേ നിൻകൃപാംമേ ഗതി.)

---

## ആപദുദ്ധാരണവിംശതിഃ.

### മങ്കട കോവിലകത്ത് 1078-ൽ തീപ്പെട്ട വി
### ദ്വാൻ ശ്രീവല്ലഭനെന്ന കുട്ടിത്തമ്പുരാൻ തി
### രുമനസ്സുകൊണ്ട് ഉണ്ടാക്കിയത്.

---

സുശീലാനാംഭദ്രേതവ ചരണസേവാരതിജുഷാം
വിപൽകാലേജാതേപ്യസുഖമരിസംഘൈർവ്വിരചിതം
സുഖംകൃത്വാഭവ്യംഭഗവതിദദാസീതിമഹിമാ
വിപന്നേഭക്തേമയ്യപ്യസകൃദതിദാർഢ്യാസ്തുശുഭദേ. 1

ഭവത്യാഃപാദാബ്ജേദൃഢതരമനസ്കാനൃപവരാ
സ്സ്വാജ്ഞാംസംപ്രാപ്യശ്രവണമധുരാംഖ്യാതുലവരാഃ
സമസ്തൈശ്വര്യാണാംവിഭവമപിതേപൂർവ്വമതുലം
കടാക്ഷാദ്യസ്യാസ്ത്വാംകമലനയനേദേവികലയേ. 2

ദൂരീകർത്തുംദുരിതമഖിലംദേവദേവേശവന്ദ്യേ
ത്വൽപാദാബ്ജേനതിമുപഗതോപാഞ്ജരയാത്യാദരേണ
അദ്യോൽപന്നാംമമഗൃഹഗതാമാപദംത്വംകടാക്ഷാ-
ദ്ദൂർവ്വാഗ്രോത്ഥാംകുരുഗിരിസുതേപാദപിധാമിപാശു. 3

ദേവിത്വദ്ഭജനാദനന്യശരണാമന്മാതുലാഗ്രേസരാ
സ്ത്വൽസായുജ്യമുപാഗതാഃഖലുപുരാഭക്താർത്തിഹന്ത്രീശിവാ
സാസ്മദ്വേശ്മഭവാംസമസ്തവിപദംവ്യാധൂയഭവ്യംസദാ
ദേയാദാശുമദീയശോകവിലയംമാന്ധാതൃശൈലേശ്വരി! 4

മൃഡാനീകല്യാണംകലയതുസദാമുക്തിഫലദാ
വിപത്തിംഹരിന്ദന്തീഗിരിവരസുതാമദ്ഗൃഹഗതാം.

വിപന്നാനാംവൃന്ദാരകപതിമുഖാനാംദിവിഷദാം
പ്രസന്നായാദേവീസതതമരിനാശംസമകരോൽ. 5

യുഗാന്തേവാബ്രഹ്മപ്രളയസമയേവാതനുജുഷാം
വിനാശാത്ഥംയസ്യാഃകമലമുഖിശക്തിഃപ്രഭവതി
പുനസ്സഗ്ഗോൽപത്തൌഭവതിചഗുരാതേകരുണയാ
സദാദേവീംവന്ദേമമഗൃഹവിപന്നാശവിധയേ. 6

വിധിസ്ത്വന്മാഹാത്മ്യാൽസൃജതിബഹുധാഭൂതനിവഹം
ബലിദ്ധ്വംസീസ്ഥിത്യൈപ്രഭവതിസരോജാംഘ്രിയുഗളേ
വിരൂപാക്ഷോദക്ഷോഭവതിലയസിദ്ധ്യൈതദനുഭൂതാം
വിപന്മുക്ത്യൈത്വാന്ദഗിരിവരസുതേനന്യശരണഃ 7

പൂർവ്വേഷാംമേവിപുലയശസാംമാതുലാഗ്രേസരാണാം
സേവാധിക്യാദതിമുദമഗാഃപൂർവ്വമിന്ദീവരാക്ഷി
തേഷാംസേവാംഹൃദികരുണയാദേവിസംസ്മൃത്യസർവ്വാം
കാലോൽപന്നാംമമഗൃഹഗതാമാപദംനാശയാശു. 8

ദേവിത്വംകരുണാവശാദവികലാംരമ്യാംകടാക്ഷാവലീം
യാംദേവേഷുപുരാകരോരസുരസംഘാതംനിഹത്യാദ്യമേ
ഗേഹോൽപ്പന്നവിപത്തിസംഘമഖിലംവ്യാധൂയമനസ്സ്ഥിതെ
നാർദ്രീഭൂതദശാതയാഗിരിസുതേവാമാക്ഷിസിഞ്ചാശുമാം 9

മാന്ധാതൃക്ഷിതിപാലസേവിതപദാംഭോജേഗിരീന്ദ്രാത്മജെ
സന്ധ്യാകാലദിനെപാശ്ചവിചരൽജീമൂതരമ്യപ്രഭെ
ത്വൽപ്പാദാബ്ജനതസ്യഖിന്നമനസശ്ശോകംവിധൂയാശുമെ
ഭക്തിംദേഹിഭവാനിതാവകപദാംഭോജേദൃഢാംസർവ്വദാ. 10

ത്വൽപാദാംബുജസേവയാഖലുസദാസർവ്വേജനാസ്സൽഗുണാ
സ്സംസാരോപഗതംവിപജ്ജലനിധിംതീർത്ത്വാപ്രപന്നാമുദം

മൽസന്താപതതിംനിഹത്യതരസാപ്രീതിംപ്രദദ്യാനവേ
ത്ത്വേവംകശ്ചനാസംശയോനഹൃദയേത്വൽപാദസക്തസ്യമ
ത്വൽകാരുണ്യാൽകമലനയനേസർവ്വലോകൈകവന്ദ്യേ
ഭീതിഗ്രസ്താഃഖലുദിവിഷദോദേവവൈരീശ്വരേഭ്യഃ
ഭീതിംത്യക്ത്വാമുദമതിതരാംതൽപ്രണാശാൽപ്രപന്നാ
സ്തദ്വൽപ്രീതിംമയിഗിരിസുതേദേഹിതേപാംഗലേശാൽ. 12

ആധാരാധേയഭാവംവഹസിഹിജഗതാമംബികേകാല
ത്രയേയസ്യാമായാവിശേഷാൽഭ്രമതിബഹുതരംഹന്തസം
(സാരചക്രേ
ഭൂതശ്രേണീഭവത്യാഃപദസരസിജയോർദ്ദേവിസേവാകൃതോമേ
ത്വൽസായുജ്യംപ്രദേയാശ്രിതജനകരുണാവാരിധേലോക
(മാതഃ 13

യാദേവാർച്ചിതപാദപത്മയുഗളാജന്നപുരാദാരകം
ദേവാനാമപിസജ്ജനസ്യചവിപന്മുക്ത്യൈജഗന്നായികാ
ഗൗരീംനീലസരോരുഹേക്ഷണയുതാംകല്യാണശിലാസദാ
വന്ദേമൽകുലദേവതാംഭഗവതീംമാന്ധാതൃശൈലേശ്വരീം 14
മാന്ധാതാനൃപസത്തമോദിനമണേർവ്വംശോത്ഭവഃകീർത്തിമാൻ
ത്വൽപാദാംബുജസേവയൈവസമഗാദ്ദ്രൈത്വദീയംപദം
പൂർവ്വേതാവകപാദപത്മയുഗളേചിന്താപരാസ്സർവ്വദാ
ധർമ്മാർത്ഥാഭിമതഞ്ചമാതുലവരാഃപ്രാപ്താമദീയാശ്ചതൽ. 15
യസ്യാശ്ചാരുകടാക്ഷവീക്ഷണവശാന്മന്മാതുലാഗ്രേസരാ
സ്സർവ്വാഭീഷ്ടമുപാഗതാഃഖലുപുരാതാംഭവ്യദാംഭാവയേ
തൽഗേഹോപഗതാംവിപത്തിമധുനാപ്യാധൂയഭദ്രാണിമേ
ദേയാമൽകുലദേവതേത്വമനിശംകാരുണ്യപൂർണ്ണേംബികേ.

പദാംഭോജേയസ്യാസ്ത്രിദശയുവതിനാംപ്രണമനാൽ
സുമപ്രാന്തൈഃപൂർണ്ണേസുദതിഭവതസ്സർവ്വസമയെ
സുരദ്രൂണാംപുഷ്പൈരപിസുരഗണാനാംകരതലൈ
സ്സമഭ്യർച്ച്യാഫേതോഃകുസുമപരിപൂർണ്ണേതവപദേ. 17
തത്താദൃക്പാദപത്മയോസ്സുദതിതേധ്യാനായമന്മാനസേ
ശക്തിംലബ്ധുമനാസ്ത്വദീയചരണാംഭോജംസ്മരാമ്യംബികെ
ത്വൽപാദസ്തുതികോവിദോയദിഭവാമ്യത്രപ്രഗത്ഭാഗതി
ർല്ലബ്ധ്വാമുത്രചതാവകീനദയയാത്വൽപാദഭക്തസ്യമേ. 18
ഭവാംഭോധൌമഗ്നംഭഗവതിഭവൽപാദഭജനാൽ
ഭവൽഭക്തോത്തംസംകുരുഗിരിസുതേനന്യശരണം
ഭവൽഭക്ത്യാധർമ്മാദ്യഖിലപുരുഷാർത്ഥാപ്തിവിഭവാൽ
കൃതാർത്ഥത്വംയാസ്യാമ്യഹപികരുണാപൂരജലധെ. 19
യാമന്ദസ്മിതകൌമുദീമമമനോനീലോൽപലാമോദിനീ
ജ്യോൽസ്നാസംഹിതതാമസീമപിവിഹായാഹർഗ്ഗണേചാം
(ബികെ
സാമേചാസിതപക്ഷപംക്തിഷുസദാകല്യാണിഭ്രോണിമേ
ദാത്തുംദേവിഭജാമിതാവകപദാംഭോജേകുലാധീശ്വരി. 20